ക്രൈസ്തവ കാഹളം

ജനുവരി 2015

# ആഗോള സഭയിൽ സമർപ്പിത വർഷത്തിനു തുടക്കം




അത്യുന്നത കർദ്ദിനാൾ
മാർ ബസേലിയോസ് ക്ലീമിസ്
കാതോലിക്കാബാവായുടെ
നാമഹേതുക തിരുനാൾ
ആശംസകൾ
ക്രൈസ്തവ കാഹളം കുടുംബം

ക്രൈസ്തവ കാഹളം

ജനുവരി 2015
വാല്യം. 76 ലക്കം 1




# ഇതളുകളിൽ




# കൃപയുടെ നീർച്ചാലുകൾ

സഭയിൽ സമർപ്പിതവർഷം ആരംഭിച്ചിരിക്കുന്നു. ഏകദേശം പത്ത് ലക്ഷത്തോളം സമർപ്പിതരാണ് സഭയിൽ ശുശ്രൂഷ ചെയ്യുന്നത്. 120 കോടി വിശ്വാസികളുമായി താരതമ്യം ചെയ്യുമ്പോൾ സമർപ്പിതരുടെ എണ്ണം ചെറുതാണ്. എന്നാൽ എണ്ണിത്തിട്ടപ്പെടുത്താനാവുന്നതല്ല അവർ ചെയ്യുന്ന ശുശ്രൂഷകൾ. യേശുവിന്റെ സുവിശേഷവും സുവിശേഷത്തിന്റെ ശുശ്രൂഷയും എല്ലാക്കാലത്തും ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും എത്തിക്കുന്നതിനായി സമർപ്പിതസമൂഹം ഏറ്റെടുത്ത വെല്ലുവിളികൾ നിരവധിയാണ്. അനേകർക്ക് അക്ഷരാഭ്യാസം നൽകുവാൻ, രോഗികൾക്ക് സാന്ത്വനമാകുവാൻ, ആയിരങ്ങൾക്ക് തൊഴിൽ നൈപുണ്യമേകുവാൻ...... സമർപ്പിതർ നൽകുന്ന ശുശ്രൂഷകൾക്ക് നന്ദി പറഞ്ഞാൽ മതിയാകില്ല. സമർപ്പിത ജീവിതം ഏതു കാലഘട്ടത്തിലും പ്രസക്തമാണ്. സുവിശേഷം ലോകാതിർത്തികളോളം എത്തിയത് വ്രതനിഷ്ഠമായ ജീവിതക്രമത്തിലൂടെ സമർപ്പണം ചെയ്ത സന്യാസി സന്യാസിനികളുടെ ത്യാഗോജ്ജ്വലമായ ജീവിതത്തിലൂടെയാണ്. സമർപ്പിതരില്ലാത്ത ഒരു സഭ – അത് നമുക്ക് ചിന്തിക്കുവാൻ പോലും കഴിയില്ല.

ഈ ലക്കത്തിലെ ഒരു ലേഖനത്തിന്റെ തലക്കെട്ട് സമർപ്പിതരുടെ വസന്തകാലം എന്നാണ്. സമർപ്പണ ജീവിതത്തിന്റെ സമസ്ത മേഖലകളിലേക്കും സഭയൊന്നാകെ കണ്ണുകൾ തുറക്കുന്ന മനോഹര സമയം. അവരുടെ തെരഞ്ഞെടുപ്പ്, പരിശീലനം, ശുശ്രൂഷ ഇവയിലെല്ലാം സഭാമക്കളുടെ കൂടുതൽ കരുതൽ, താൽപ്പര്യം ഇവയൊക്കെ ഇനി പ്രതീക്ഷിക്കാം. എന്നാൽ ഇതിനൊരു മറുവശമുണ്ട്. ഇതൊരു ആത്മ പരിശോധനയുടെ അവസരം കൂടിയാണ്. തിരുത്തി മുന്നേറാനുള്ള അനുഗ്രഹത്തിന്റെ വർഷം കൂടിയാണിത്. കൂടുതൽ പ്രൊഫഷണൽ ആകുന്തോറും കാൽച്ചുവട്ടിലെ മണ്ണ് ഇളകിക്കൊണ്ടിരിക്കുന്നു എന്ന തിരിച്ചറിവ് നമുക്കുണ്ടാകണം. അനിയന്ത്രിതമായ സ്ഥാപനവത്ക്കരണം നിയോഗങ്ങളിൽ വെള്ളം ചേർക്കേണ്ട സാഹചര്യങ്ങളിൽ കൊണ്ടെത്തിച്ചു. ലാളിത്യത്തിന്റെയും എളിമയുടെയും സന്യസ്ത ഭവനങ്ങൾ സഭാ മക്കൾക്ക് ലഭ്യമാകട്ടെ. അപ്പോയ്ന്റ്മെന്റ് എടുക്കാതെ സമർപ്പിതരെ കാണുവാൻ ഒപ്പമിരുന്ന് പ്രാർത്ഥിക്കുവാൻ വിശ്വാസികൾക്കാകട്ടെ. ഈയൊരു വർഷം സഭയ്ക്കൊന്നാകെ അനുഗ്രത്തിന്റെ കാലയളവാണ്. സമർപ്പിതരെ അവരുടെ പൂർണ്ണതയിൽ സഭയ്ക്ക് സംലഭ്യമാകുന്ന കൃപയുടെ സംവൽസരം.

സ്നേഹത്തോടെ,

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ
9447661943



# സമർപ്പിത വർഷം

ദൈവകൃപയും സ്നേഹവും മനുഷ്യസമൂഹത്തിന് പങ്കുവച്ചുകൊടുക്കുക എന്ന വലിയ നിയോഗമാണ് സഭയിൽ സമർപ്പിതർ ഏറ്റുവാങ്ങിയിട്ടുള്ളത്. ഇതൊരു ജീവിതരീതിയാണ്. ഈ ജീവിതക്രമത്തിന്റെ പരിപോഷണത്തിനായി പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പാ സാർവ്വത്രിക സഭയിൽ കഴിഞ്ഞ നവംബർ മുപ്പത് മുതൽ 2016 ഫെബ്രുവരി രണ്ടുവരെയുള്ള പതിന്നാലു മാസങ്ങൾ സമർപ്പിത വർഷമായി പ്രഖ്യാപിച്ചിരിക്കുകയാണ്. സഭയിൽ സന്യാസവും സമർപ്പിതജീവിതവും വിപ്ലവകരമായ ആശയങ്ങൾക്കും അതിന്റെ പ്രചരണങ്ങൾക്കും തുടക്കം കുറിച്ചു. സുവിശേഷത്തിന്റെ ആനന്ദം സകല ജനപഥങ്ങൾക്കും നൽകുവാൻ സമർപ്പിതർ ഏറ്റെടുത്ത ത്യാഗത്തിന്റെ വഴികൾ നമ്മെ അത്ഭുതപ്പെടുത്തുന്നതാണ്. മൊറോക്കോ ദ്വീപുകളിൽ കുഷ്ഠരോഗികളെ ശുശ്രൂഷിക്കുവാൻ പോയ വിശുദ്ധ ഡാമിയനും കൽക്കട്ടായിലെ തെരുവീഥികളിൽ ദൈവസ്നേഹത്തിന്റെ വേലിയേറ്റങ്ങൾ സൃഷ്ടിച്ച മദർ തെരേസയും സന്യാസത്തിന്റെ ഉള്ളറിഞ്ഞ മലങ്കരയുടെ മാർ ഈവാനിയോസും വിശുദ്ധ അൽഫോൻസാമ്മ തുടങ്ങിയ ഒട്ടനവധി വിശുദ്ധരും ഇന്നും നമുക്ക് അത്ഭുതം പകരുന്നു. ഇതുപോലെ എത്രയെത്ര ജന്മങ്ങൾ ഇന്നും നമുക്ക് വിവരിക്കുവാൻ കഴിയാത്ത സുവിശേഷദാഹവുമായി വെള്ളവും വെളിച്ചവും എത്താത്ത ഗ്രാമങ്ങളിൽ സുവിശേഷത്തിന് സാക്ഷികളാകുന്നു. ബ്രഹ്മചര്യം, അനുസരണം, ദാരിദ്ര്യം എന്നീ മൂന്നു വ്രതങ്ങളാൽ സാധാരണ ജീവിതത്തിന്റെ പ്രതിസന്ധികളും പരിമിതികളും വെല്ലുവിളികൾ അതിജീവിക്കുന്നതിലൂടെ സമർപ്പിതർ വിശുദ്ധിയുടെ തിളങ്ങുന്ന മാതൃകകളായി തീർന്നു, തങ്ങളുടെ ജീവിതം സമഗ്ര സമർപ്പണമാക്കിത്തീർക്കുന്നു. ഈ വിളിയെ കുറിച്ചുള്ള പ്രാർത്ഥനാ പൂർവ്വമായ വിചിന്തനം, പുനർസമർപ്പണം, സഭ ഒന്നാകെ ഈ കൃപയോടു കാണിക്കുന്ന സഹകരണം, പ്രോത്സാഹനം ഇവയെല്ലാം കർമ്മനിരതമായ ഒരു കൂട്ടുത്തരവാദിത്വത്തിലേക്ക് നമ്മെ എത്തിക്കുന്നതിനാണ് സമർപ്പിതവർഷം.

കഴിഞ്ഞ അനേക വർഷങ്ങളായി നാം സ്വീകരിച്ച നന്മകൾക്ക് നന്ദി പറയുവാനുള്ള സന്ദർഭം കൂടിയാണ് ഈ വർഷം. ഒപ്പം നേരിട്ട തിരിച്ചടികൾ, ഈ ജീവിതത്തിലേക്ക് കടന്നുവരുന്നവരുടെ കുറവ്, ഈ ജീവിതം ഉപേക്ഷിച്ചുപോകുന്നവരുടെ എണ്ണത്തിലുള്ള വ്യതിയാനം ഇവയെല്ലാം ഗൗരവമായ പഠനത്തിനും വിചിന്തനത്തിനും വിധേയമാക്കേണ്ടതുണ്ട്. ഓരോ കാലഘട്ടത്തിലും സന്യാസ ജീവിതത്തെ അടിമപ്പെടുത്തുന്ന പ്രലോഭനങ്ങൾ വിവിധങ്ങളാണ്. ഈ കാലഘട്ടത്തിൽ അത് സ്ഥാപനവത്ക്കരണവും കാര്യക്ഷമതാനേട്ടവും പ്രൊഫഷണലിസവുമാണ്. സ്വന്തം ശക്തിയിലും കഴിവിലും അല്ല, കർത്താവിലുള്ള വിശ്വാസാശ്രയം കൊണ്ട് എല്ലാം നവീകരിക്കുവാൻ കഴിയുമെന്ന പ്രത്യാശ സമർപ്പിതർ കൈവിടരുത്. ദൈവഹിതം പലപ്പോഴും ലോക ചൈതന്യത്തിന് നിരക്കുന്നതല്ല. അസാമാന്യ ധീരതയും സത്യസന്ധതയും ഉണ്ടായാലേ പിടിച്ചുനിൽക്കുവാൻ കഴിയൂ. ലോകത്തിന്റെ എല്ലാ നേട്ടങ്ങളും ആഢംബരങ്ങളും സമർപ്പിത ജീവിതത്തിന് വേണ്ടതുണ്ടോ എന്ന ഫ്രാൻസിസ് മാർപാപ്പായുടെ ചോദ്യത്തിന് ആത്മാർത്ഥമായ ഉത്തരം കണ്ടെത്തണം.

മനുഷ്യന്റെ പ്രശംസയോ ലോകത്തിന്റെ മുൻപിലെ തലക്കെട്ടുകളോ അല്ല സമർപ്പിതരുടെ മേൽവിലാസം. ലോകത്തെതന്നെ ഉപേക്ഷിക്കുവാനുള്ള തന്റേടമാണ്. ലോകം പ്രതീക്ഷയോടെ സമർപ്പിതരെ ഉറ്റുനോക്കുന്നു. ക്രിസ്തീയ ജീവിതത്തിന്റെ ഉദാത്തമായ മാതൃകയ്ക്കായി, ആത്മാക്കളെ കുറിച്ചുള്ള ദാഹം സമർപ്പിതരിൽ നിറയട്ടെ.






✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# സിറിൽ ബസേലിയോസ് കാതോലിക്കാബാവാ തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ**
മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ അദ്ധ്യക്ഷൻ,
തിരുവനന്തപുരം മേജർ ആർച്ച്ബിഷപ്പ്.

ഭാഗ്യസ്മരണാർഹനായ സിറിൽ ബസേലിയോസ് കാതോലിക്കാബാവാ തിരുമേനി കാലം ചെയ്തിട്ട് എട്ട് വർഷമാകുന്നു. ശ്രേഷ്ഠാചാര്യനായി 29 വർഷം സഭയ്ക്കും സമൂഹത്തിനും നേതൃത്വം നൽകിക്കൊണ്ട് ദൈവം ഏൽപ്പിച്ച നിയോഗം വിശ്വസ്തതയോടെ നിറവേറ്റിയ അദ്ദേഹം 2007 ജനുവരി 18-ന് 71-ാം വയസ്സിൽ തന്റെ ഇഹലോക ദൗത്യം പൂർത്തിയാക്കി.

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനോട് ചേർന്നുനിന്ന് തീഷ്ണതയോടെ സഭാശുശ്രൂഷയിൽ മുഴുകിയിരുന്ന കുലീനമായ കുടുംബാന്തരീക്ഷത്തിലാണ് അദ്ദേഹം പിറന്നുവീണതും വളർന്നതും. മലങ്കര സുറിയാനി കത്തോലിക്കാസഭ സിറിൽ ബസേലിയോസ് ബാവാ തിരുമേനിയുടെ വികാരമായിരുന്നു. ബഥനി മിശിഹാനുകരണ സമൂഹത്തിലൂടെ തന്നെത്തന്നെ സമർപ്പിച്ച അദ്ദേഹം മാർ ഈവാനിയോസ് പിതാവിന്റെ ആത്മീയതയിലും സഭാദർ ശനത്തിലും ആഴപ്പെട്ടു. മലങ്കര സഭയെ മുൻനിർത്തി നടത്തിയ ഗവേഷണങ്ങൾ ശ്രദ്ധേയമായി. തന്റെ സഭാദർശനങ്ങൾ

പ്രബന്ധങ്ങളിലൂടെയും പ്രഭാഷണങ്ങളിലൂടെയും വിവിധ തലങ്ങളിൽ ഫലപ്രദമായി അവതരിപ്പിച്ചു. മലങ്കര സുറിയാനി കത്തോലിക്കാസഭയെ സഭാത്മകമായി ഉണർത്താനും ഭാരതസഭയിൽ തന്നെ ചലനങ്ങൾ സൃഷ്ടിക്കാനും ക്രാന്ത ദർശിയായ അദ്ദേഹത്തിനു കഴിഞ്ഞു. വൈദിക നായിരിക്കുമ്പോഴും ബഥനി സുപ്പീരിയർ ജനറൽ ആയിരിക്കുമ്പോഴും മെത്രാപ്പോലീത്തയായിരിക്കു മ്പോഴും സിറിൽ ബസേലിയോസ് ബാവാ തിരുമേനിക്ക് മലങ്കര സുറിയാനി കത്തോലിക്കാ സഭയെപ്പറ്റിയുള്ള സ്വപ്ന സാക്ഷാ ത്കാര മായിരുന്നു പരമപ്രധാനം. 1995-ൽ തിരുവനന്തപുരം മെത്രാപ്പോലീത്തൻ ആർച്ചു ബിഷപ്പായി ചുമതല യേറ്റ അദ്ദേഹത്തിന്റെ ഊർജ്ജസ്വലമായ നേതൃത്വം 2005-ൽ മലങ്കര സുറിയാനി കത്തോലിക്കാസഭയെ സിനഡൽ സംവിധാനമുള്ള ഒരു മേജർ ആർക്കി എപ്പിസ്കോപ്പൽ സഭ എന്ന മഹോന്നത പദവി യിലെത്തിച്ചു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആദ്യത്തെ മേജർ ആർച്ചുബിഷപ്പും കാതോലിക്കാബാവയും അദ്ദേഹമായിരുന്നു.

ഒരസാധാരണത്വം സിറിൽ ബസേലിയോസ് ബാവാ തിരുമേനിയുടെ എല്ലാ പ്രവർത്തന മേഖലകളിലും പ്രകടമായിരുന്നു. പഠനത്തിലും സന്യാസസമർപ്പണത്തിലും പുലർത്തിയ ഈ അസാധാരണത്വം ബഥനി സുപ്പീരിയർ ജനറൽ, ബത്തേരി രൂപതയുടെ പ്രഥമ അദ്ധ്യക്ഷൻ, സി.ബി.സി.ഐ.യുടെയും, കെ.സി.ബി.സി.യുടെയും പ്രസിഡന്റ്, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അദ്ധ്യക്ഷൻ എന്നിങ്ങനെ എല്ലാ തലങ്ങളിലും അദ്ദേഹം പ്രകടമാക്കി. അവികസിത പ്രദേശമായ സുൽത്താൻ ബത്തേരിയുടെ പ്രഥമമെത്രാൻ എന്ന നിലയിൽ അദ്ദേഹം സമസ്തമേഖലകളിലും ശ്രദ്ധയൂന്നി. രൂപതയെ കെട്ടിപ്പടുക്കുന്നതിലും അവിടുത്തെ പൊതുസമൂഹ ത്തിന്റെ സമഗ്രവികസനത്തിലും പ്രകടമാക്കിയ വൈഭവം ആരെയും അത്ഭുതപ്പെടുത്തുന്നതാണ്.

അദ്ദേഹത്തിന്റെ ദീർഘവീക്ഷണവും വിശാലമായ കാഴ്ചപ്പാടുകളും എല്ലാ വിഭാഗങ്ങളെയും ഉൾക്കൊ ള്ളുന്ന സമീപനങ്ങളും ദേശീയതയെപ്പറ്റിയുള്ള ഉൾക്കാഴ്ചകളും ബാവാതിരുമേനിയുടെ ആഴമായ ആത്മീയതയുടെയും അസാധാരമായ പ്രതിഭയു ടെയും പാണ്ഡിത്യത്തിന്റെയും സാക്ഷ്യപത്രമാണ്.

മഹാനായ ഈ വന്ദ്യപിതാവിനെ ഓർത്ത് ദൈവത്തിനു നന്ദിപറയാം. അദ്ദേഹത്തിന്റെ ദർശനങ്ങളെയും നന്മകളെയും കൂടുതൽ തീവ്രതയോടെ പ്രായോഗികമാക്കാൻ നമുക്കു പരിശ്രമിക്കാം. അദ്ദേഹത്തിന്റെ ദീപ്തമായ ഓർമ്മകൾ നമ്മെ കൂടുതൽ കർമ്മോത്സുകരാക്കട്ടെ.



ഭാഗ്യസ്മരണാർഹനായ സിറിൽ ബസേലി യോസ് കാതോലിക്കാബാവാ തിരുമേനിയുടെ എട്ടാ മത് ഓർമ്മപ്പെരുന്നാൾ 2015 ജനുവരി 16, 17 തീയതി കളിൽ ആചരിക്കുകയാണ്. ജനുവരി 16-ന് വെള്ളിയാഴ്ച വൈകുന്നേരം 6 മണിക്ക് പട്ടം കത്തീഡ്രൽ ദൈവാലയത്തിൽ സന്ധ്യാപ്രാർത്ഥ നയും കബറിങ്കൽ ധൂപപ്രാർത്ഥനയും ഉണ്ടാ യിരിക്കും. 17-ന് ശനിയാഴ്ച രാവിലെ 7.30-ന് വി. സമൂഹബലിയും തുടർന്ന് കബറിങ്കൽ ധൂപപ്രാർത്ഥനയും നേർച്ച വിളമ്പും നടക്കും. ശ്രാദ്ധ പ്പെരുന്നാൾ ശുശ്രൂഷകളിൽ സംബന്ധിച്ച് അനുഗ്രഹം പ്രാപി ക്കുകയും വന്ദ്യ സിറിൽ ബസേ ലിയോസ് ബാവാതിരുമേനിയോടുള്ള കടപ്പാടും ബന്ധവും പ്രകടമാക്കുകയും ചെയ്യാം.

ജനുവരി 18-ാം തീയതി ഞായറാഴ്ച നമ്മുടെ എല്ലാ ഇടവകകളിലും മിഷനുകളിലും വന്ദ്യ പിതാവിനു വേണ്ടി ധൂപപ്രാർത്ഥന നടത്തേണ്ടതാണ്.

ദൈവം എല്ലാവരെയും ധാരാളമായി അനുഗ്രഹി ക്കട്ടെ!




## കവർ സ്റ്റോറി

# സമർപ്പിത ജീവിതത്തിലുള്ള പ്രിയപ്പെട്ട സഹോദരി സഹോദരന്മാരെ,

*സമർപ്പിത വർഷാചരണത്തോടനുബന്ധിച്ച്*
*പരി. പിതാവ് ഫ്രാൻസിസ് മാർപാപ്പ നൽകുന്ന സന്ദേശം*

*പരിഭാഷ:*
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ

തന്റെ സഹോദരന്മാരെയും സഹോദരിമാരെയും വിശ്വാസത്തിൽ ഉറപ്പിക്കാൻ കർത്താവ് ഭരമേല്പിച്ച പത്രോസിന്റെ പിൻഗാമി എന്ന നിലയിലാണ് ഞാൻ നിങ്ങൾക്ക് എഴുതുന്നത് (ലൂക്കാ 22/32). എന്നാൽ നിങ്ങളെപോലെ തന്നെ ദൈവത്തിന് വേണ്ടി സമർപ്പിക്കപ്പെട്ടിരിക്കുന്ന ഒരു സഹോദരൻ എന്ന നിലയിൽ കൂടിയാണ് ഞാൻ നിങ്ങൾക്ക് എഴുതുന്നത്.

സുവിശേഷത്തെ പൂർണ്ണമായും ആശ്ലേഷിച്ചു കൊണ്ടും സഭയെ ശുശ്രൂഷിച്ചുകൊണ്ടും ക്രിസ്തുവിനെ അനുഗമിക്കുവാൻ നമ്മെ വിളിച്ച നമ്മുടെ ആനന്ദത്തിന്റെയും ലോകത്തിലുള്ള നമ്മുടെ ദൈവസ്നേഹത്തിന്റെയും കരുണയുടെയും സാക്ഷ്യത്തിന്റെയും ഉറവിടവുമായ പരിശുദ്ധാത്മാവിനെ നമ്മുടെ ഹൃദയങ്ങളിൽ നിക്ഷേപിക്കുകയും ചെയ്ത പിതാവിന് നമുക്ക് ഒന്നിച്ച് നന്ദി പറയാം.

നിങ്ങളിൽ പലരുടെയും അതുപോലെ സമർപ്പിത ജീവിത്തിന് വേണ്ടിയുള്ള തിരുസംഘത്തിന്റെയും അഭ്യർത്ഥനയ്ക്കുള്ള മറുപടിയായി ജനതകളുടെ പ്രകാശം എന്ന തിരുസഭയെ കുറിച്ചുള്ള പ്രമാണ രേഖയുടെയും സമർപ്പിത ജീവിത രൂപീകരണത്തെ കുറിച്ചുള്ള 'പരിപൂർണ്ണസ്നേഹം' എന്ന പ്രമാണ രേഖയുടെയും അമ്പതാം വാർഷികത്തിന്റെ അസവരത്തിൽ സമർപ്പിതർക്ക് വേണ്ടിയുള്ള ഒരു വർഷം പ്രഖ്യാപിക്കുവാൻ ഞാൻ തീരുമാനിച്ചു. സമർപ്പിത വർഷം ആഗമനകാലത്തിലെ ആദ്യ ഞായറാഴ്ചയായ 2014 നവംബർ 30 ന് തുടങ്ങി 2016 ഫെബ്രുവരി 2-ാം തീയതി അതായത് ഈശോയെ ദൈവാലയത്തിൽ കാഴ്ചവയ്ക്കുന്ന തിരുന്നാൾ ദിവസം സമാപിക്കുന്നതാണ്.

സമർപ്പിതർക്ക് വേണ്ടിയുള്ള തിരുസംഘവുമായുള്ള ആലോചനയ്ക്ക് ശേഷം ഈ വർഷത്തിന്റെ ലക്ഷ്യമായി ഞാൻ തെരഞ്ഞെടുത്തത് വി. ജോൺ പോൾ രണ്ടാമൻ മാർപാപ്പാ



മൂന്നാം സഹസ്രാബ്ദത്തിന്റെ ആരംഭത്തിൽ താൻ എഴുതിയ 'സമർപ്പിത ജീവിതം' എന്ന സിനഡാനന്തര അപ്പസ്തോലിക പ്രബോധനത്തിൽ എഴുതിയ കാര്യങ്ങൾ ആവർത്തിച്ചുകൊണ്ട് ആഗോളസഭയ്ക്ക് നൽകിയ അതേ ലക്ഷ്യങ്ങളാണ്. 'ഓർമ്മിക്കാനും വർണ്ണിക്കാനുമുള്ള ഒരു മഹത്തായ ചരിത്രം മാത്രമല്ല നിങ്ങൾക്കുള്ളത്. പിന്നെയോ ഇനിയും പൂർത്തിയാക്കേണ്ട ഒരു വലിയ ചരിത്രം കൂടിയുണ്ട്. വലിയ കാര്യങ്ങൾ ചെയ്യാനായി പരിശുദ്ധാത്മാവ് നിങ്ങളെ അയയ്ക്കുന്ന ഭാവിയിലേക്ക് നോക്കുക' (നം.110).

## 1 സമർപ്പിത ജീവിത വർഷത്തിന്റെ ലക്ഷ്യങ്ങൾ

**1.** കൃതജ്ഞതയോടെ ഭൂതകാലത്തിലേക്ക് നോക്കുക എന്നതാണ് ഈ ലക്ഷ്യങ്ങളിൽ ആദ്യത്തേത്. സിദ്ധികളാൽ (Charism) സമ്പന്നമായ ഒരു ചരിത്രത്തിന്റെ അവകാശികളാണ് (പിൻതുടർച്ചക്കാർ) എല്ലാ സന്യാസ പ്രസ്ഥാനങ്ങളും. ക്രിസ്തുവിനെ അടുത്തനുഗമിക്കുവാനും സുവിശേഷത്തെ ഒരു പ്രത്യേക ജീവിതാവസ്ഥയിലേക്ക് പരിഭാഷപ്പെടുത്തുവാനും വിശ്വാസത്തിന്റെ കണ്ണുകളിലൂടെ കാലത്തിന്റെ അടയാളങ്ങളെ വായിക്കുവാനും സഭയുടെ ആവശ്യങ്ങളോട് ക്രിയാത്മകമായി പ്രതികരിക്കുവാനും ചില വ്യക്തികളെ പരിശുദ്ധാത്മാവിൽ ക്ഷണിക്കുന്ന ദൈവത്തിന്റെ കരം അവയുടെ ഉത്ഭവത്തിൽ ദർശിക്കുവാനുമാകും. പുതിയ ഭൂമിശാസ്ത്ര സാംസ്കാരിക പശ്ചാത്തലങ്ങളിൽ പുതിയ അംഗങ്ങളെ ഉൾച്ചേർത്തും സിദ്ധി പ്രാവർത്തികമാക്കാനുള്ള (അഭ്യസിക്കാനുള്ള) പുതിയ മാർഗ്ഗങ്ങൾക്കും പുതിയ സംരഭങ്ങൾക്കും സ്നേഹത്തിന്റെ പ്രകാശനത്തിനും രൂപംകൊടുത്ത് ഈ ആദ്യാനുഭവം പക്വത പ്രാപിക്കുകയും വികസിക്കുകയും ചെയ്തു. വിത്ത് വൃക്ഷമായി തീരുന്നതുപോലെ ഓരോ സന്യാസ പ്രസ്ഥാനങ്ങളും വളരുകയും പടർന്ന് പന്തലിക്കുകയും ചെയ്തു.

വിവിധ ദാനങ്ങളാൽ സഭയെ അലങ്കരിക്കുകയും നന്മപ്രവർത്തികൾ ചെയ്യുന്നതിന് അവളെ സന്നദ്ധയാക്കുകയും ചെയ്യുന്ന ദൈവത്തിന് നന്ദി പറയുന്നതിന് ഓരോ സന്യാസപ്രസ്ഥാനവും അതിന്റെ ഉത്ഭവത്തെകുറിച്ചും ചരിത്രത്തെ കുറിച്ചും ഈ വർഷം വിചിന്തനം ചെയ്യുന്നത് അനുയോജ്യമാണ് (ജനതകളുടെ പ്രകാശം നം.12). നമ്മുടെ അനന്യത (തനിമ) നിലനിർത്തുന്നതിനും ഒരു കുടുംബം എന്ന നിലയിൽ നമ്മുടെ ഐക്യവും സ്വന്തം എന്ന പൊതുബോധവും ശക്തിപ്പെടുത്തുന്നതിനും ചരിത്രത്തിന്റെ പുനർവായന ആവശ്യമാണ്. പുരാവസ്തുശാസ്ത്രത്തിലെ ഒരു അഭ്യാസം അല്ലെങ്കിൽ ഗൃഹാതുരത്വം സൃഷ്ടിക്കുന്നതിനുള്ള ശ്രമം എന്നതിലുപരി കഴിഞ്ഞ തലമുറയെ പ്രചോദിപ്പിച്ച ഉദാത്തമായ മാതൃകയും ദർശനവും മൂല്യങ്ങളും സ്വാംശീകരിക്കുന്നതിന് സ്ഥാപകർ, ആദ്യസമൂഹം ഇവയിൽ നിന്ന് തുടങ്ങുന്ന കഴിഞ്ഞ തലമുറയുടെ കാലടികളെ പിന്തുടരുന്നതിന് ഇത് ക്ഷണിക്കുന്നു. സിദ്ധി കഴിഞ്ഞ കാലങ്ങളിൽ എങ്ങനെ ജീവിച്ചുവെന്നും അത് പ്രസരിപ്പിച്ച ക്രിയാത്മകത, അഭിമുഖീകരിച്ച പ്രശ്നങ്ങൾ, അത് മറികടക്കാൻ സ്വീകരിച്ച മാർഗ്ഗങ്ങൾ എന്നിവ മനസ്സിലാക്കാനും ഇതുവഴി നമുക്ക് കഴിയുന്നു. അസ്ഥിരതയുടെ ചില സംഭവങ്ങളും മാനുഷിക ബലഹീനതയുടെ പരിണിത ഫലങ്ങളും, സിദ്ധിയുടെ പ്രധാന വശങ്ങൾ മറന്നുപോയ സാഹചര്യങ്ങളും നാം കണ്ടുമുട്ടും. എന്നാൽ മൊത്തത്തിൽ എടുക്കുമ്പോൾ ഇവയെല്ലാം പ്രബോധനാത്മകവും മാനസാന്തരത്തിലേയ്ക്കുള്ള ക്ഷണവുമാണ്. നമ്മുടെ കഥ പറയുകയെന്നാൽ എല്ലാ ദാനങ്ങൾക്കും വേണ്ടി ദൈവത്തെ സ്തുതിക്കുകയും അവന് നന്ദി പറയുകയും ചെയ്യുക എന്നതാണ്.

പ്രത്യേകമായി വത്തിക്കാൻ കൗൺസിലിന് ശേഷമുള്ള അൻപത് വർഷങ്ങൾക്ക് നാം ദൈവത്തിന് നന്ദി പറയുന്നു. സഭയുടെ മേൽ പരിശുദ്ധാത്മാവിന്റെ നിശ്വസനം ഉണ്ടാകുന്നതിന് കൗൺസിൽ കാരണമായി. അതിന്റെ പരിണിത ഫലമായി സമർപ്പിത ജീവിതം നവീകരണത്തിന്റെ ഒരു ഫലപ്രദമായ യാത്ര ആരംഭിച്ചു. അന്ധകാരത്തിന്റെയും പ്രകാശത്തിന്റെയും ഇടയിലും പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യത്താൽ അടയാളപ്പെടുത്തപ്പെട്ട കൃപയുടെ സമയമായിരുന്നു. സ്നേഹം തന്നെയായ ദൈവത്തിലുള്ള (1 യോഹ. 4:8) തികഞ്ഞ വിശ്വാസത്തോടെ വിനീതമായി നമ്മുടെ ബലഹീനതകളെ ഏറ്റുപറയുവാനും ഈ ബലഹീനതയിൽ ദൈവത്തിന്റെ കരുണാർദ്രമായ സ്നേഹം അനുഭവിക്കുവാനുമുള്ള ഒരു അവസരമായിരിക്കട്ടെ ഈ സമർപ്പിത വർഷം. അതുപോലെ സമർപ്പിത ജീവിതത്തിലൂടെ ക്രിസ്തുവിനെ അനുഗമിക്കുവാൻ വിളിക്കപ്പെട്ടിരിക്കുന്ന അനേകരുടെ ജീവിതത്തിൽ വെളിവായിരിക്കുന്ന വിശുദ്ധിയ്ക്കും ചൈതന്യത്തിനും ഈ ലോകത്തിന് മുൻപിൽ തീക്ഷ്ണവും സ്നേഹപൂർണ്ണവുമായ സാക്ഷ്യം വഹിക്കുന്നതിനുള്ള അവസരം കൂടിയാകട്ടെ ഈ വർഷം.

**2. വർത്തമാനകാലം അത്യുൽസാഹത്തോടെ ജീവിക്കുവാനും ഈ വർഷം നമ്മെ ക്ഷണിക്കുന്നു.**

പരിശുദ്ധാത്മാവ് ഇന്ന് സഭയോട് പറയുന്നത് എന്തെന്ന് ശ്രദ്ധയോടെ ശ്രവിക്കുമ്പോൾ ഭൂതകാലത്തെ കുറിച്ചുള്ള കൃതജ്ഞതാപൂരിതമായ ഓർമ്മ നമ്മെ സമർപ്പിത ജീവിതത്തിന്റെ പ്രധാന കാര്യങ്ങൾ നടപ്പിലാക്കുന്നതിന് സഹായിക്കുന്നു. സന്ന്യാസപ്രസ്ഥാനങ്ങളുടെ ആരംഭം മുതൽ നമ്മുടെ കാലത്തുള്ള പുതിയ സമൂഹങ്ങൾ വരെയുള്ള സമർപ്പിതജീവിതത്തിന്റെ എല്ലാ രൂപങ്ങളും ജന്മം കൊണ്ടത് സുവിശേഷം പഠിപ്പിക്കുന്നത് പോലെ ക്രിസ്തുവിനെ അനുഗമിക്കുക എന്ന പരിശുദ്ധാത്മാവിന്റെ വിളിയിൽ നിന്നാണ് (സമ്പൂർണ സ്നേഹം). സ്ഥാപകർക്ക് സുവിശേഷം അത്യന്തിക നിയമമാണ്. ബാക്കിയുള്ള നിയമങ്ങൾ സുവിശേഷത്തിന്റെ പ്രകടനവും , സുവിശേഷം പൂർണമായി ജീവിക്കുന്നതിനുള്ള മാർഗവും മാത്രമാണ്. അവർക്ക് ക്രിസ്തുവാണ് മാതൃക. ക്രിസ്തുവുമായി ആന്തരികമായി ഒന്നായിരിക്കുന്നതിന് അവർ ശ്രമിച്ചു. അങ്ങനെ വി. പൗലോസിനെ പോലെ അവർക്ക് പറയാൻ സാധിച്ചു 'എനിക്ക് ജീവിതം ക്രിസ്തുവാണ്' (ഫിലി.1:21).

അവരുടെ വ്രതങ്ങൾ ഈ തീവ്രസ്നേഹത്തിന്റെ പ്രകടനമായിരുന്നു. ഈ വർഷം നാം നമ്മോട് തന്നെ ചോദിക്കേണ്ട ചോദ്യം സുവിശേഷത്താൽ വെല്ലു വിളിക്കപ്പെടുന്നതിന് നാം എത്രത്തോളം തുറവി യുള്ളവരാണ്? നമ്മുടെ അനുദിന ജീവിതത്തിലും നാം എടുക്കേണ്ട തീരുമാനങ്ങൾക്കും സുവിശേഷം യഥാർത്ഥത്തിൽ ഒരു റഫറൻസ് ഗ്രന്ഥമാണോ? ആത്മാർത്ഥമായും, മൗലികമായും ജീവിക്കുന്നതിന് സുവിശേഷം ആവശ്യപ്പെടുന്നു. സുവിശേഷം വായിക്കുക മാത്രമല്ല (വി. ഗ്രന്ഥത്തിന്റെ വായനയും പഠനവും ആത്യാവശ്യമാണെങ്കിൽ പോലും) അത് ധ്യാനിക്കുക എന്നതും ആവശ്യമല്ലേ? (എല്ലാ ദിവസവും വളരെ സന്തോഷത്തോടെ ചെയ്യുന്ന കാര്യം). അത് പ്രാവർത്തികമാക്കാനും നമ്മുടെ ജീവിതത്തിൽ ഫലവത്താക്കാനും ഈശോ ആവശ്യപ്പെടുന്നു.

ഒരിക്കൽ കൂടി നാം നമ്മോടുതന്നെ ചോദിക്കണം : നാം വ്രതവാഗ്ദാനം നടത്തിയപ്പോൾ നാം വാഗ്ദാനം ചെയ്തത് പോലെ ഈശോ നമ്മുടെ ആദ്യസ്നേഹവും ഒരേയൊരു സ്നേഹവും ആണോ? അവൻ അങ്ങനെ ആകുന്നെങ്കിൽ മാത്രമേ നമ്മുടെ വഴിയിൽകൂടെ കടന്നുപോകുന്നവരെ സത്യത്തിലും കരുണയിലും സ്നേഹിക്കാൻ നാം ശക്തരാവുകയുള്ളൂ. കാരണം ഈശോയിൽ നിന്ന് സ്നേഹത്തിന്റെ അർത്ഥവും അഭ്യസനവും നാം പഠിക്കുന്നു. നമുക്ക് സ്നേഹിക്കാൻ കഴിയും കാരണം നമുക്ക് അവന്റെ ഹൃദയമുണ്ട്. ഇടയനില്ലാത്ത ആടുകളെപോലെ ആയിരുന്ന ജനക്കൂട്ടത്തിന്റെമേൽ ഈശോയ്ക്കുണ്ടായ അനുകമ്പയിൽ നമ്മുടെ സ്ഥാപക പിതാക്കന്മാർ പങ്കുചേർന്നു. കൃപാപൂർണ്ണമായ അവന്റെ വാക്കുകൾ അനുകമ്പയോടെ സംസാരിച്ച, രോഗികളെ സുഖ പ്പെടുത്തിയ, വിശക്കുന്നവർക്ക് അപ്പം നൽകിയ, തന്റെ ജീവിതം ബലിയായി നൽകിയ ഈശോയെ പോലെ നമ്മുടെ സ്ഥാപകപിതാക്കന്മാരും പരി ശുദ്ധാത്മാവ് തങ്ങളെ ആരുടെ അടുക്കലേക്ക് അയച്ചുവോ അവർക്ക് ശുശ്രൂഷ ചെയ്യുന്നതിന് വിവിധ മാർഗ്ഗങ്ങൾ അന്വേഷിച്ചു. മദ്ധ്യസ്ഥ പ്രാർത്ഥനയിലൂടെയും സുവിശേഷ പ്രഘോഷണ ത്തിലൂടെയും, മതബോധനത്തിലൂടെയും, വിദ്യാഭ്യാ സത്തിലൂടെയും, പാവപ്പെട്ടവർക്കും അഗതികൾക്കും ചെയ്യുന്ന ശുശ്രൂഷയിലൂടെയുമാണ് അവർ അങ്ങനെ ചെയ്തത്.

സ്നേഹത്തിന്റെ ക്രിയാത്മകത നിസ്സീമമാണ്. സുവിശേഷത്തിന്റെ പുതുമ എല്ലാ സംസ്കാര ങ്ങളിലേക്കും സമൂഹത്തിന്റെ എല്ലാ മൂലകളിലേക്കും എത്തിക്കുന്നതിനുള്ള നിരവധി മാർഗ്ഗങ്ങൾ കണ്ടുപിടിക്കുന്നതിന് ഇത് സഹായിക്കുന്നു. നമ്മെ ഏല്പിച്ചിരിക്കുന്ന പ്രേഷിത ശുശ്രൂഷയോട് നമുക്കുള്ള വിശ്വസ്തത പരിശോധിക്കുന്നതിന് സമർപ്പിത വർഷം നമ്മെ വെല്ലുവിളിക്കുന്നു. നമ്മുടെ ശുശ്രൂഷകളും പ്രവർത്തികളും സാന്നിദ്ധ്യവും നമ്മുടെ സ്ഥാപക പിതാക്കന്മാരിൽ നിന്ന് പരിശുദ്ധാത്മാവ് ആവശ്യപ്പെട്ട കാര്യങ്ങളുമായി ചേർന്ന് പോകുന്നുണ്ടോ? സഭയിലും സമൂഹത്തിലും അതേ ശുശ്രൂഷയും പ്രവർത്തികളും ചെയ്യുന്നതിന് അത് അനുയോജ്യമാണോ? നമ്മുടെ ജനത്തോട് അവർക്കുണ്ടായിരുന്ന അതേ സ്നേഹം നമുക്കു ണ്ടോ? അവരുടെ ആവശ്യങ്ങൾ മനസ്സിലാക്കു ന്നതിനും അവയോട് പ്രതികരിക്കുന്നതിനും അവരുടെ സന്തോഷവും സങ്കടവും പങ്കുവെയ്ക്കു ന്നതിനും നാം അവർക്ക് സമീപസ്ഥരാണോ? ജോൺ പോൾ രണ്ടാമൻ മാർപാപ്പാ ഒരിക്കൽ പറഞ്ഞു. 'നിങ്ങളുടെ സ്ഥാപക പിതാക്കന്മാരെ ഉണർത്തിയ അതേ പരിശുദ്ധാത്മാവിന്റെ ശക്തിയാൽ തനിമ നഷ്ടപ്പെടാതെ നിരന്തരമായി പരിപോഷി പ്പിക്കപ്പെടുകയും അനുരൂപപ്പെടുത്തുകയും ചെയ്യുന്ന സിദ്ധി സജീവമായി നിലനിർത്തുന്നതിന് നിങ്ങളുടെ സ്ഥാപക പിതാക്കന്മാരുടെ ഔദാര്യവും സ്വയപരിത്യാഗവും അവരുടെ ആത്മീയ മക്കളായ നിങ്ങളെ പ്രചോദിപ്പിക്കണം. സഭയുടെ ശുശ്രൂഷയ് ക്കായും ക്രിസ്തുവിന്റെ രാജ്യം അതിന്റെ പൂർണ്ണതയിൽ എത്തിച്ചേരുന്നതിന് വേണ്ടിയും ഈ സിദ്ധികൾ ഉപയുക്തമാക്കുക എന്നത് നിങ്ങളുടെ കടമയാണ്'. നമ്മുടെ ഉത്ഭവത്തെകുറിച്ചുള്ള വിചിന്തനം സമർപ്പിത ജീവിതത്തിന്റെ മറ്റൊരു വശത്തിലേക്ക് വെളിച്ചം വീശുന്നു. അപ്പസ്തോല ന്മാർക്ക് ക്രിസ്തുവിനോടുണ്ടായിരുന്ന ഐക്യ ത്തിലും ജറുസലേമിലെ ആദ്യ ക്രൈസ്തവ സമൂഹത്തിന്റെ കൂട്ടായ്മയിലും നമ്മുടെ സ്ഥാപക പിതാക്കന്മാർ ആകൃഷ്ടരായിരുന്നു. ഒരു ഹൃദയവും ഒരു ആത്മാവും ആകുന്നതിനും ക്രിസ്തുവിന്റെ സാന്നിദ്ധ്യത്തിൽ സന്തോഷിക്കുന്നതിനും സുവി ശേഷജീവിതത്തിന്റെ ഈ മാതൃകകളെ തങ്ങളുടെ സമൂഹജീവിതത്തിന്റെ സ്ഥാപനത്തിൽ പകർത്തു ന്നതിനും അവർ പരിശ്രമിച്ചു. (സമ്പൂർണ്ണ സ്നേഹം, നം.15)

തീവ്രസ്നേഹത്തോടെ വർത്തമാനകാലത്തിൽ ജീവിക്കുകയെന്നാൽ കൂട്ടായ്മയുടെ വിദഗ്ധരും ദൈവീക പദ്ധതിയിൽ മനുഷ്യചരിത്രത്തിന്റെ മകുടമായ ഐക്യത്തിന്റെ പദ്ധതിയുടെ ശില്പികളും സാക്ഷികളും ആയി മാറുക എന്നാണ്. വ്യത്യസ്ത സംസ്കാരങ്ങൾ ഒന്നിച്ച് ജീവിക്കുവാൻ ബുദ്ധി മുട്ടുന്ന, ബലഹീനർ അടിച്ചമർത്തൽ അനുഭവി ക്കുന്ന, അസമത്വം വർദ്ധിച്ചുവരുന്ന, ഭിന്ന സ്വഭാവമുള്ള ഈ സമൂഹത്തിൽ ഓരോ വ്യക്തി യുടെയും ശ്രേഷ്ഠത അംഗീകരിക്കുന്ന, ദാനങ്ങൾ പരസ്പരം പങ്കുവെയ്ക്കുന്ന സഹോദരി സഹോദ രന്മാരായി ജീവിക്കുവാൻ സാധിക്കുന്നു. ഒരു സമൂഹത്തിന്റെ ഉദാത്തമായ മാതൃക നൽകാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് നാം കൂട്ടാ യ്മയുടെ മനുഷ്യരാകുക. ഭിന്നതകളുടെയും സംഘർഷങ്ങളുടെയും മദ്ധ്യേ മനുഷ്യഹൃദയ ങ്ങളിൽ എല്ലാവരെയും ഒന്നിപ്പിക്കുന്നതിനുള്ള

ആഗ്രഹം ജനിപ്പിക്കുന്ന പരിശുദ്ധാത്മാവിന്റെ വിശ്വസ്ത അടയാളമായി പ്രത്യക്ഷപ്പെടുന്നതിനുള്ള ധൈര്യം ഉണ്ടാകുക (യോഹ: 17/21). കേൾക്കുവാനും മറ്റുള്ളവരെ ശ്രവിക്കുവാനും ഒന്നിച്ച് വഴികളും മാർഗങ്ങളും കണ്ടെത്തുവാനും നമ്മെ ശക്ത മാക്കുന്ന കണ്ടുമുട്ടലിന്റെ ഒരു ആദ്ധ്യാത്മിക ദർശനത്തിൽ ജീവിക്കുക. വ്യക്തിബന്ധങ്ങളുടെ യഥാർത്ഥ മാതൃകയായ ത്രിത്വവുമായുള്ള സ്നേഹബന്ധത്തിന്റെ പ്രകാശത്തിൽ ജീവിക്കുക (1 യോഹ: 4/8).

**3. ഭാവിയെ പ്രത്യാശയോടെ ആശ്ലേഷിക്കുക എന്നതാണ് ഈ വർഷത്തിന്റെ മൂന്നാമത്തെ ലക്ഷ്യം.**

സമർപ്പിത ജീവിതത്തിന്റെ വിവിധ രൂപങ്ങൾ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ നമുക്ക് എല്ലാ വർക്കും അറിയാം. ദൈവവിളിയുടെ കുറവ്, പ്രായമായ അംഗങ്ങൾ, പാശ്ചാത്യലോകത്തിൽ ആഗോളസാമ്പത്തിക മാന്ദ്യത്തിൽ നിന്ന് ഉത്ഭവി ക്കുന്ന സാമ്പത്തിക പ്രശ്നങ്ങൾ, അന്താരാഷ്ട്ര വത്കരണത്തിന്റെയും ആഗോളവത്കരണത്തി ന്റെയും പ്രശ്നങ്ങൾ, ആപേക്ഷികതാവാദവും ഒറ്റപ്പെടലിന്റെ അനുഭവങ്ങളും സാമൂഹിക പ്രശസ്തിയില്ലായ്മയും ഉയർത്തുന്ന വെല്ലുവിളികൾ. നമ്മുടെ സമകാലികരായ അനേകം ആളുകളോ ടൊന്നിച്ച് നാം പങ്കിടുന്ന അനിശ്ചിതത്വങ്ങൾ ക്കിടയിൽ 'ഭയപ്പെടേണ്ട ഞാൻ നിങ്ങളോട് കൂടെയുണ്ട്' (ജറ1/8) എന്ന് നിരന്തരം നമ്മോട് പറയുന്ന ചരിത്രത്തിന്റെ കർത്താവിൽ നമ്മുടെ വിശ്വാസത്തിന്റെ ഫലമായ പ്രത്യാശയുടെ പുണ്യം പരിശീലിക്കുവാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു.

ഈ പ്രത്യാശ സ്ഥിതിവിവര കണക്കിലോ നേട്ടങ്ങളിലോ അല്ലാ അടിസ്ഥാനമായിരിക്കുന്നത്. പിന്നെയോ നമ്മുടെ വിശ്വാസം മുഴുവൻ അർപ്പിച്ചിരിക്കുന്ന (2 തിമോ: 1/2) ഒന്നും അസാദ്ധ്യമല്ലാത്ത അവനിലാണ് (ലൂക്ക: 1/37). ഈ പ്രത്യാശ നമ്മെ നിരാശപ്പെടുത്തുന്നില്ല. ഭാവിയി ലേക്ക് തങ്ങളുടെ മഹത്തായ ചരിത്രത്തെ നന്നായി എഴുതി സൂക്ഷിക്കുവാൻ സമർപ്പിത ജീവിതത്തെ ശക്തമാക്കുന്ന പ്രത്യാശയാണിത്. ഈ ഭാവിയി ലേയ്ക്കാണ് നാം എപ്പോഴും നോക്കേണ്ടത്. നമ്മെ കൊണ്ട് വലിയ കാര്യങ്ങൾ ചെയ്യിക്കാൻ പരി ശുദ്ധാത്മാവ് എപ്പോഴും നമ്മെ ഉത്തേജിപ്പിക്കുന്നു എന്ന് ഓർമ്മിച്ചിരിക്കുക. അതുകൊണ്ട് കാര്യ ങ്ങളെ കണക്കിന്റെയും കാര്യപ്രാപ്തിയുടെയും സ്വന്തം കഴിവിന്റെയും അടിസ്ഥാനത്തിൽ വിലയിരു ത്തുന്ന പ്രലോഭനങ്ങൾക്ക് നിങ്ങൾ വഴങ്ങരുത്. നിങ്ങളുടെ ജീവിതത്തിന്റെ ചക്രവാളങ്ങളെയും വർത്തമാന കാലത്തെയും സൂക്ഷ്മപരിശോധന നടത്തി ജാഗരൂകരും കരുതലുള്ളവരും ആയിരിക്കുക. 'ഇന്നത്തെ സഭയിൽ സമർപ്പിത ജീവിതത്തിന്റെ അന്ത്യത്തെക്കുറിച്ചും അർത്ഥശൂന്യ തയെ കുറിച്ചും പ്രസംഗിക്കുന്ന അന്ത്യപ്രവാച കന്മാരുടെ നിരയിൽ ചേരരുതെന്ന്' ബനഡിക്ട് പതിനാറാമൻ മാർപാപ്പായോട് ചേർന്ന് ഞാൻ നിങ്ങളോട് ആഹ്വാനം ചെയ്യുന്നു. പിന്നെയോ വി. പൗലോസ് ശ്ലീഹാ ആഹ്വാനം ചെയ്യുന്നത് പോലെ ഉണർവുള്ളവരായിരിക്കുകയും ജാഗരൂകരാകുകയും ക്രിസ്തുവിനെ ധരിക്കുകയും പ്രകാശത്തിന്റെ ആയുധങ്ങളെടുക്കുകയും ചെയ്യുക(റോമ: 13:11-14). ക്രിസ്തുവിലുള്ള വിശ്വാസത്താൽ നിരന്തരമായി നമ്മെ നവീകരിക്കുകയും ചെയ്യുക.

നിങ്ങളുടെ ഇടയിൽ യുവാക്കളായവരോട് ഒരു വാക്ക് പറയാൻ ഞാൻ ആഗ്രഹിക്കുന്നു. നിങ്ങളുടെ സന്യാസപ്രസ്ഥാനങ്ങളുടെ ജീവിതത്തിൽ സജീവ മായ പങ്ക് വഹിക്കുന്നവരെന്ന നിലയിലും വളരെ ഔദാര്യത്തോടും നവീനതയോടും സമ്മതം നൽകിയെന്നവരെന്ന നിലയിലും നിങ്ങളാണ് വർത്തമാനകാലം. അതേ സമയം നിങ്ങൾ ഭാവി കാലവുമാണ്. കാരണം സന്യാസ പരിശീലന ത്തിന്റെയും, ശുശ്രൂഷയുടെയും, പ്രേഷിതപ്രവർ ത്തനത്തിന്റെയും മേഖലകളിൽ നേതൃത്വം കൊടുക്കുവാൻ വിളിക്കപ്പെട്ടവരാണ് നിങ്ങൾ. നിങ്ങളുടെ മുൻ തലമുറയുമായി സജീവമായ സംവാദത്തിൽ ഏർപ്പെടാൻ നിങ്ങൾ ശ്രദ്ധിക്കണം. സഹോദരതുല്യമായ കൂട്ടായ്മയിൽ അവരുടെ അനുഭവങ്ങൾ കൊണ്ടും വിജ്ഞാനം കൊണ്ടും നിങ്ങളെ ശക്തീകരിക്കാൻ അവർക്ക് കഴിയും. അത് പോലെ നിങ്ങളുടെ ഉത്സാഹവും ഊർജ്ജവും യഥാർത്ഥ ആദർശം വീണ്ടെടുക്കുവാൻ അവർക്ക് പ്രചോദനമാകും. സുവിശേഷം ജീവിക്കുന്നതിനുള്ള പുതിയ വഴികൾ കണ്ടെത്തുന്നതിനും സാക്ഷ്യ ത്തിനും പ്രഘോഷണത്തിനും വേണ്ടിയുള്ള ആവശ്യത്തോട് പ്രത്യുത്തരിക്കാനും നിങ്ങളുടെ സമൂഹത്തിന് മുഴുവൻ സാധിക്കും. മറ്റ് സന്ന്യാസ സമൂഹങ്ങളിലെ യുവാക്കളായ സമർപ്പിതരുമായി കണ്ടുമുട്ടാൻ ഈ വർഷം നിങ്ങൾക്ക് അവസര മുണ്ടാകും എന്നതിലും ഞാൻ സന്തോഷിക്കുന്നു. കൂട്ടായ്മയും പരസ്പര സഹായവും ഐക്യവും വളർത്തുന്നതിനുള്ള സ്ഥിരമാർഗ്ഗമായി ഇത്തരം കണ്ടുമുട്ടലുകൾ മാറട്ടെ.

## II. സമർപ്പിതവർഷത്തേയ്ക്കുള്ള പ്രതീക്ഷകൾ

സമർപ്പിതജീവിതത്തിന് വേണ്ടിയുള്ള ഈ കൃപയുടെ വർഷത്തിൽ നിന്ന് ഞാൻ എന്താണ് പ്രത്യേകിച്ച് പ്രതീക്ഷിക്കുന്നത്?

**1.** എവിടെ സന്യാസിയുണ്ടോ അവിടെ സന്തോഷം ഉണ്ട് എന്ന പഴയചൊല്ല് എല്ലായ്പ്പോഴും സത്യമായിരിക്കട്ടെ. നമ്മുടെ ഹൃദയത്തിന്റെ വക്കുവരെ സന്തോഷം കൊണ്ട് നിറയ്ക്കാൻ ദൈവത്തിന് കഴിയും എന്നറിയുവാനും കാണിച്ചു കൊടുക്കുവാനും വിളിക്കപ്പെട്ടവരാണ് നാം. നാം നമ്മുടെ സന്തോഷം മറ്റെങ്ങും അന്വേഷി

ക്കേണ്ടതില്ല. നമ്മുടെ സമൂഹങ്ങളിൽ കാണപ്പെടുന്ന സഹോദരസ്നേഹം നമ്മുടെ സന്തോഷം വർദ്ധിപ്പിക്കുന്നു. ശുശ്രൂഷയിലൂടെ നാം നമ്മെ തന്നെ സഭയ്ക്കും കുടുംബങ്ങൾക്കും യുവജനങ്ങൾക്കും വൃദ്ധർക്കും പാവപ്പെട്ടവർക്കും സ്വയം ദാനമായി നൽകുമ്പോൾ അത് നമ്മുടെ ആത്മ സാക്ഷാത്കാരത്തിലേക്ക് നയിക്കുന്നു.

നമ്മൾ ആരും തന്നെ മർക്കടമുഷ്ടിയുള്ളവരും അസന്തുഷ്ടവും അസംതൃപ്തവും ആകരുത്. കാരണം 'വിഷാദിയായ ശിഷ്യൻ മൂകതയുടെ ശിഷ്യനാണ്'. മറ്റുള്ളവരെ പോലെ തന്നെ നമുക്കും ബുദ്ധിമുട്ടുകളും, ആത്മാവിന്റെ ഇരുണ്ട രാത്രികളും നിരാശയും ബലഹീനതയും പ്രായമാകും തോറും മന്ദഗതിയിലാകുന്ന അനുഭവവും ഉണ്ട്. എന്നാൽ ഇക്കാര്യങ്ങളിലെല്ലാം പരിപൂർണ്ണ സന്തോഷം കണ്ടെത്താൻ നമുക്ക് കഴിയണം. ഇവിടെയാണ് എല്ലാ കാര്യങ്ങളിലും നമ്മെപോലെ ആയ ക്രിസ്തുവിന്റെ മുഖം നാം തിരിച്ചറിയുന്നതും നമ്മോടുള്ള സ്നേഹത്തെ പ്രതി കുരിശിന്റെ സഹനം നിരസിക്കാതെയിരുന്ന ക്രിസ്തുവിനോട് താദാത്മ്യപ്പെട്ടുകൊണ്ടിരിക്കുന്നുവെന്ന അറിവിൽ സന്തോഷിക്കുവാനും നാം പഠിക്കുന്നത്. കാര്യക്ഷമതയും കായികക്ഷമതയും വിജയവും ഉന്നതമായി കാണുന്ന, പാവപ്പെട്ടവരെ അവഗണിക്കുകയും നഷ്ടപ്പെട്ടവരെ പുറന്തള്ളുകയും ചെയ്യുന്ന ഒരു സമൂഹത്തിൽ 'നാം ബലഹീനരായിരിക്കുമ്പോഴാണ് ശക്തരായിരിക്കുന്നതെന്ന' (2 കോറി. 12:10) വചനത്തിന് നമ്മുടെ ജീവിതം വഴി സാക്ഷ്യം നൽകുന്നതിന് നമുക്ക് കഴിയും.

'സുവിശേഷത്തിന്റെ ആനന്ദം' എന്ന അപ്പസ്തോലിക പ്രബോധനത്തിൽ ഞാൻ ഉദ്ധരിച്ച ബനഡിക്ട് പതിനാറാമന്റെ വാക്കുകൾ സമർപ്പിത ജീവിതത്തിൽ പ്രസക്തമാണ്. 'സഭ വളരുന്നത് മതപരിവർത്തനത്തിലൂടെയല്ല പിന്നെയോ ആകർഷണത്തിലൂടെയാണ്' (നം.14). സമർപ്പിതജീവിതം വളരുന്നത് അത്യുജ്ജ്വലമായ ദൈവവിളി പരിപാടികളുടെ ഫലമായിട്ടല്ല, പിന്നെയോ നമ്മെ ആകർഷണമുള്ളവരായി കാണുന്നത് കൊണ്ടാണ്, സന്തോഷമുള്ള സ്ത്രീപുരുഷന്മാരായി നമ്മെ കാണുന്നത് കൊണ്ടാണ്. അതുപോലെ സമർപ്പിത ജീവിതത്തിന്റെ അപ്പസ്തോലിക ഫലദായകത്വം ആശ്രയിച്ചിരിക്കുന്നത് അതിന്റെ മാർഗ്ഗങ്ങളുടെ കാര്യക്ഷമതയിൽ അല്ല. സുവിശേഷം ജീവിക്കുന്നതിന്റെ ആനന്ദവും മനോഹാരിതയും പ്രസരിപ്പിക്കുന്ന, പൂർണ്ണമായും ക്രിസ്തുവിനെ അനുഗമിക്കുന്ന നിങ്ങളുടെ ജീവിതങ്ങളുടെ വാചാലതയിലാണ് അത് ആശ്രയിച്ചിരിക്കുന്നത്.

സഭാപ്രസ്ഥാനങ്ങളിലെ അംഗങ്ങളോട് കഴിഞ്ഞ വർഷത്തെ പെന്തിക്കോസ്തി തിരുന്നാളിന്റെ തലേദിവസം ഞാൻ പറഞ്ഞതുപോലെ 'സുവിശേഷം ജീവിക്കുകയും നമ്മുടെ വിശ്വാസത്തിന് സാക്ഷ്യം നൽകുകയും ചെയ്യുക എന്നതാണ് അടിസ്ഥാനപരമായി നമ്മുടെ സഭയുടെ കരുത്ത്. സഭ ഭൂമിയുടെ ഉപ്പാണ്. അവൾ ലോകത്തിന്റെ പ്രകാശമാണ്. സഹോദരസ്നേഹത്തിന്റെയും ഐക്യദാർഢ്യത്തിന്റെയും മറ്റുള്ളവരുമായുള്ള പങ്കുവയ്ക്കലിന്റെയും സാക്ഷ്യത്തിലൂടെ ദൈവരാജ്യത്തിന്റെ പുളിമാവ് ഈ സമൂഹത്തിൽ സന്നിഹിതമാക്കാൻ വിളിക്കപ്പെട്ടവരാണ് അവൾ' (18 മെയ് 2013).

**2.** സമർപ്പിതജീവിതത്തിന്റെ സവിശേഷമായ അടയാളം പ്രവാചക ദൗത്യമായതുകൊണ്ട് ഈ 'ലോകത്തെ ഉണർത്താൻ' ഞാൻ നിങ്ങളിൽ ആശ്രയിക്കുന്നു. ഞാൻ സുപ്പീരിയർ ജനറൽമാരോട് പറഞ്ഞതുപോലെ 'മൗലികമായ സുവിശേഷ ജീവിതം സന്ന്യാസികൾക്ക് മാത്രമുള്ളതല്ല. പിന്നെയോ എല്ലാവർക്കും ഉള്ളതാണ്. എന്നാൽ സന്ന്യാസികൾ ഒരു പ്രത്യേകരീതിയിൽ പ്രവചനാത്മകമായ രീതിയിൽ കർത്താവിനെ അനുഗമിക്കുന്നു. ഇപ്പോൾ മുഖ്യമായും ആവശ്യമായിരിക്കുന്നത് ഈശോ ഈ ഭൂമിയിൽ എങ്ങനെ ജീവിച്ചു എന്നതിന് സാക്ഷ്യം നൽകുന്ന പ്രവാചകരാകുക എന്നതാണ്. ഒരു സന്യാസി ഒരിക്കലും പ്രവചനം ഉപേക്ഷിക്കരുത്'(29 നവംബർ 2013).

പ്രവാചകന്മാർ, അവർ ജീവിക്കുന്ന കാലത്തെ സൂക്ഷ്മമായി നിരീക്ഷിക്കാനും, സംഭവങ്ങളെ വ്യാഖ്യാനിക്കാനുമുള്ള കഴിവ് ദൈവത്തിൽ നിന്ന് സ്വീകരിക്കുന്നു. രാത്രിയിൽ കാവലിരിക്കുകയും പ്രഭാതത്തിന്റെ ഉദയം വിവേചിച്ചറിയുകയും ചെയ്യുന്ന കാവൽക്കാരെപോലെയാണ് അവർ (ഏശ: 21:11-12). പ്രവാചകന്മാർ ദൈവത്തെ അറിയുന്നു അതുപോലെ അവരുടെ സഹോദരി സഹോദരന്മാരായ സ്ത്രീ പുരുഷന്മാരെയും അറിയുന്നു. പാപത്തേയും അനീതീയേയും വിവേചിച്ചറിയുവാനും, തള്ളിപ്പറയുവാനും അവർക്ക് കഴിയും. കാരണം അവർ സ്വതന്ത്രരാണ്. ദൈവത്തോടല്ലാതെ ആരോടും അവർക്ക് കടപ്പാടില്ല. ദൈവമല്ലാതെ അവർക്ക് മറ്റൊരു താല്പര്യവുമില്ല. പ്രവാചകന്മാർ പാവങ്ങളുടെയും ബലഹീനരുടെയും ഭാഗത്തായിരിക്കാൻ ശ്രദ്ധിച്ചു. കാരണം ദൈവം അവരുടെ പക്ഷത്താണെന്ന് അവർക്കറിയാമായിരുന്നു.

സാങ്കല്പികമായ ലോകത്ത് ജീവിക്കുന്നതിനെക്കാൾ സുവിശേഷത്തിന്റെ സമീപനങ്ങളായ സ്വയം നല്കൽ, സഹോദരസ്നേഹം, വ്യത്യസ്തതയുടെ ആശ്ലേഷം, പരസ്പര സ്നേഹം എന്നിവയ്ക്ക് തഴച്ചുവളരാൻ സാധിക്കുന്ന വ്യത്യസ്ത സാധ്യതകൾ കണ്ടെത്താൻ നിങ്ങൾ പരിശ്രമിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു. ആശ്രമങ്ങളും സമൂഹങ്ങളും ആദ്ധ്യാത്മിക കേന്ദ്രങ്ങളും സ്കൂളുകളും ആശുപത്രികളും

കുടുംബസങ്കേതങ്ങളുമെല്ലാം നിങ്ങളുടെ സിദ്ധിയിൽ നിന്ന് ജന്മം കൊണ്ട സ്നേഹവും ക്രിയാത്മകതയും രൂപം നൽകിയവയാണ്. തുടർച്ചയായ ക്രിയാത്മതക കൊണ്ട് ഈ ജന്മം കൊടുക്കൽ തുടരണം. അവർ സുവിശേഷത്താൽ പ്രചോദിതമായ ഒരു സമൂഹത്തിന് പുളിമാവും, ഈശോയുടെ വാക്കുകളുടെ ശക്തിയും സത്യവും സാക്ഷ്യപ്പെടുത്തുന്ന മലമുകളിലെ പട്ടണവും ആയിരിക്കണം.

ചില അവസരങ്ങളിൽ ഏലിയായേയും യോനായേയും പോലെ ഒളിച്ചോടാനും പ്രവാചകനായിരിക്കുക എന്ന ദൗത്യം ഉപേക്ഷിക്കാനുമുള്ള പ്രലോഭനം നിങ്ങളും അനുഭവിച്ചു എന്നു വരാം. കാരണം ഇത് അതിശ്രദ്ധ ആവശ്യമുള്ളതും ബുദ്ധിമുട്ടുള്ളതും പ്രത്യക്ഷത്തിൽ ഫലശൂന്യവുമായ ദൗത്യവുമാണ്. എന്നാൽ പ്രവാചകർക്കറിയാം അവർ ഒരിക്കലും തനിച്ചല്ലെന്ന്. ജറെമിയായോട് ചെയ്തത് പോലെ ദൈവം നമ്മെയും പ്രോൽസാഹിപ്പിക്കുന്നു: 'നിങ്ങൾ അവരെ ഭയപ്പെടേണ്ട കാരണം നിങ്ങളെ രക്ഷിക്കുവാൻ ഞാൻ നിങ്ങളുടെ കൂടെയുണ്ട്' (ജറ 1:8).

**3.** മറ്റെല്ലാ സമർപ്പിതരെയും പോലെ പുരുഷന്മാരും സ്ത്രീകളുമായ സന്ന്യസ്തർ കൂട്ടായ്മയുടെ വിദഗ്ധരായി മാറാൻ വിളിക്കപ്പെട്ടവരാണ്. ജോൺ പോൾ രണ്ടാമൻ മാർപാപ്പാ ഒത്തിരി ഊന്നൽ നൽകിയ 'കൂട്ടായ്മയുടെ ആദ്ധ്യാത്മികത' ഒരു യാഥാർഥ്യമായി മാറുമെന്നും സഭയെ 'കൂട്ടായ്മയുടെ ഭവനവും വിദ്യാലയവുമാക്കി മാറ്റുക' എന്ന ഈ സഹസ്രാബ്ദത്തിലെ ഏറ്റവും വലിയ വെല്ലുവിളിയോട് പ്രത്യുത്തരിക്കുന്നതിന് മുൻ നിരയിൽ തന്നെ നിങ്ങൾ ഉണ്ടാകുമെന്നും ഞാൻ പ്രത്യാശിക്കുന്നു. നിങ്ങളുടെ സ്ഥാപകർ വിഭാവനം ചെയ്ത സഹോദര്യം എല്ലായിടത്തും വ്യാപിപ്പിക്കുന്നതിന് നിങ്ങൾ എല്ലാ പരിശ്രമവും ചെയ്യുമെന്ന് എനിക്കുറപ്പുണ്ട്.

കൂട്ടായ്മ ജീവിക്കുന്നത് പ്രഥമവും പ്രധാനവുമായി ഓരോ സന്യാസ പ്രസ്ഥാനങ്ങളുടെയും സമൂഹങ്ങളിലാണ്. ഈ ലക്ഷ്യത്തിന് വിമർശനം, അപവാദം, ശത്രുത, അസൂയ മുതലായവയെ കുറിച്ച് തുടരെയുള്ള എന്റെ പ്രബോധനത്തെ കുറിച്ച് ചിന്തിക്കുവാൻ ഞാൻ നിങ്ങളോട് ആവശ്യപ്പെടുന്നു. ഈ വക കാര്യങ്ങൾക്ക് നമ്മുടെ ഭവനങ്ങളിൽ സ്ഥാനമില്ല. പരസ്പര അംഗീകാരവും കരുതലും അനിവാര്യമായതിനാലും ആത്മീയവും ഭൗതീകവുമായ കാര്യങ്ങൾ പങ്കുവെയ്ക്കുന്നതിന് പരിശീലിക്കുന്നതിനാലും ബലഹീനരായവർക്ക് സഹോദര തുല്യമായ തിരുത്തലും ബഹുമാനവും നൽകുന്നതിനാലും നമ്മുടെ മുൻപിൽ തുറന്നിരിക്കുന്ന സ്നേഹത്തിന്റെ പാത അപരിമിതമാണ്. ഒന്നിച്ച് ജീവിക്കുക എന്ന രഹസ്യമാനമാണ് നമ്മുടെജീവിതത്തെ ഒരു വിശുദ്ധ തീർത്ഥാടനമാക്കി മാറ്റുന്നത്. നമ്മുടെ സമൂഹങ്ങൾ വളരെ വേഗം അന്താരാഷ്ട്ര സമൂഹങ്ങളായി മാറുന്നതിനനുസരിച്ച് വ്യത്യസ്തത സംസ്കാരങ്ങളിലുള്ള വ്യക്തികളുമായി ബന്ധം സ്ഥാപിക്കുന്നതിനുള്ള മാർഗ്ഗത്തെകുറിച്ച് കൂടി നാം നമ്മോട് തന്നെ ചോദിക്കണം.

വിവിധ സന്ന്യാസ പ്രസ്ഥാനങ്ങളിലുള്ള അംഗങ്ങൾ തമ്മിലുള്ള കൂട്ടായ്മ വർദ്ധിക്കുന്നതിനും ഞാൻ ആഗ്രഹിക്കുന്നു. നമ്മുടെ സന്ന്യാസ സമൂഹങ്ങളുടെ പരിമിതികളിൽ നിന്ന് പുറത്തുവരുന്നതിനും ആഗോളപ്രാദേശിക തലങ്ങളിൽ, പരിശീലനം, സുവിശേഷവത്കരണം, സാമൂഹ്യ പ്രവർത്തനം തുടങ്ങിയ മേഖലകളിൽ ഒന്നിച്ച് പ്രവർത്തിക്കാനുമുള്ള ഒരു അവസരമല്ലേ ഈ വർഷം? ഇത് കൂടുതൽ ഫലദായകമായ പ്രവാചക സാക്ഷ്യത്തിന് ഇടം നൽകും. വിവിധ സിദ്ധികളും ദൈവവിളികളും തമ്മിലുള്ള കൂട്ടായ്മയും കണ്ടുമുട്ടലും പ്രത്യാശയുടെ ഒരു വാതിൽ തുറക്കാൻ ഇടയാകും. ആരും അവളുടെ അല്ലെങ്കിൽ അവന്റെ തനിച്ചുള്ള പരിശ്രമഫലമായി ഭാവിയിലേക്ക് ഒന്നും ഒറ്റയ്ക്ക് സംഭാവന ചെയ്യുന്നില്ല. പിന്നെയോ കണ്ടുമുട്ടലിലേക്കും സംവാദത്തിലേക്കും ശ്രദ്ധാപൂർവ്വമായ ശ്രവണത്തിലേക്കും പരസ്പരസഹകരണത്തിലേക്കും നിരന്തരമായി തുറന്നിരിക്കുന്ന ഒരു കൂട്ടായ്മയുടെ ഭാഗമായി തങ്ങളെ കാണുന്നത് വഴിയേ ഇത് സാധിക്കൂ. അങ്ങനെയുള്ള ഒരു കൂട്ടായ്മ സ്വാർത്ഥത എന്ന രോഗത്തിൽ നിന്ന് നമ്മെ രക്ഷിക്കുന്നു.കൂട്ടായ്മയുടെ ഒരു ആദ്ധ്യാത്മീകത ആദ്യമായി അവരുടെ ആന്തരീക ജീവിതത്തിലും സഭാസമൂഹത്തിലും അതിന്റെ അതിരുകൾക്കപ്പുറത്തും വ്യാപിപ്പിക്കുന്നതിനും വൈദികരും അല്മായരും തുടങ്ങിയുള്ള മറ്റ് ദൈവവിളികളുമായി കൂട്ടായി പ്രവർത്തിക്കുന്നതിനും വിളിക്കപ്പെട്ടവരാണ് സമർപ്പിതരായ സ്ത്രീ പുരുഷന്മാർ.

**4.** സഭയുടെ എല്ലാ അംഗങ്ങളോടും ഞാൻ ആവശ്യപ്പെട്ട കാര്യം നിങ്ങളിൽ നിന്ന് ഞാൻ പ്രതീക്ഷിക്കുന്നു. നിങ്ങളിൽ നിന്ന് പുറത്തുവരികയും ലോകത്തിന്റെ അതിർവരമ്പുകളിലേക്ക് പോവുകയും ചെയ്യുക. ലോകമെങ്ങും പോകുക എന്നതായിരുന്നു ഈശോ തന്റെ ശിഷ്യന്മാർക്ക് നൽകിയ അവസാനത്തേതും, നിരന്തരം നമുക്ക് നൽകികൊണ്ടിരിക്കുന്നതുമായ വാക്കുകൾ (മാർക്കോ: 16/15). എല്ലാ പ്രത്യാശയും നഷ്ടപ്പെട്ട സ്ത്രീ പുരുഷന്മാരും, ബുദ്ധിമുട്ടിലായിരിക്കുന്ന കുടുംബങ്ങളും, ഉപേക്ഷിക്കപ്പെട്ട കുട്ടികളും (അനാഥ കുഞ്ഞുങ്ങളും), ഭാവിയില്ലാത്ത യുവജനങ്ങളും, വൃദ്ധരും രോഗികളും, ഉപേക്ഷിക്കപ്പെട്ടവരും, ലോകത്തിന്റെ ധനത്താൽ സമ്പന്നരും എന്നാൽ ആന്തരികതയിൽ ദരിദ്രരായവരും ദൈവത്തിന് വേണ്ടി ദാഹിക്കുന്ന, ജീവിതത്തിന്റെ

ലക്ഷ്യം തേടുന്ന സ്ത്രീപുരുഷന്മാരുമായ ഒരു ലോകം മുഴുവൻ നമുക്കായി കാത്തിരിക്കുന്നു.

നിങ്ങൾ നിങ്ങളിൽ തന്നെ അടയ്ക്കപ്പെട്ടു പോകരുത്. ചെറിയ ബഹളങ്ങളാൽ ഞെരുക്കപ്പെട്ടുപോകരുത്. നിങ്ങൾ നിങ്ങളുടെ പ്രശ്നങ്ങളുടെ തടവറയിൽ ആയി പോകരുത്. മറ്റുള്ളവരുടെ പ്രശ്നങ്ങൾ പരിഹരിക്കാൻ സഹായിക്കുകയും സുവിശേഷം പ്രസംഗിക്കുകയും ചെയ്താൽ ഈ പ്രശ്നങ്ങൾ പരിഹരിക്കപ്പെടും. ജീവൻ കൊടുക്കുന്നതുവഴി ജീവനും, പ്രത്യാശ കൊടുക്കുന്നതുവഴി പ്രത്യാശയും, സ്നേഹം കൊടുക്കുന്നതുവഴി സ്നേഹവും നിങ്ങൾ കണ്ടെത്തും.

**5.** ദൈവവും ഇന്നത്തെ മനുഷ്യനും തങ്ങളിൽ നിന്ന് എന്താണ് ആവശ്യപ്പെടുന്നത് എന്ന് ചോദിക്കുവാൻ സമർപ്പിത ജീവിതത്തിന്റെ എല്ലാ രൂപങ്ങളും പരിശ്രമിക്കുമെന്ന് ഞാൻ പ്രത്യാശിക്കുന്നു. പ്രാർത്ഥനാജീവിതത്തിലും സഭയുമായുള്ള കൂട്ടായ്മ ആഴപ്പെടുത്തുന്ന വഴികളിലും പീഡിപ്പിക്കപ്പെടുന്ന ക്രിസ്ത്യാനികളെ സഹായിക്കുന്നതിലും ആഴമായ ആദ്ധ്യാത്മികജീവിതം ആഗ്രഹിക്കുന്ന അല്ലെങ്കിൽ ധാർമ്മികമായതോ, ഭൗതികമായതോ ആയ സഹായം ആവശ്യമുള്ള എല്ലാവരെയും സ്വാഗതം ചെയ്യുകയും സഹായിക്കുകയും ചെയ്യുന്നതിലും തങ്ങൾക്കുള്ള അനുഭവസമ്പത്ത് കൈമാറ്റം ചെയ്യുന്നതിന് ധ്യാനാത്മകമായ



അഭയാർത്ഥികളെ സ്വാഗതം ചെയ്യുന്നതിലും പാവങ്ങളുടെ പക്ഷത്തേക്ക് പോകുന്നതിലും മതബോധനത്തിനുള്ള ക്രിയാത്മക വഴികൾ കണ്ടെത്തുന്നതിലും സുവിശേഷം പ്രഘോഷിക്കുന്നതിലും മറ്റുള്ളവരെ പ്രാർത്ഥിക്കുവാൻ പഠിപ്പിക്കുന്നതിലും ശ്രദ്ധിക്കുവാൻ ഞാൻ നിങ്ങളോട് ആവശ്യപ്പെടുന്നു. തത്ഫലമായി സംവിധാനങ്ങൾ ലളിതമാക്കാനും സുവിശേഷവത്കരണത്തിന്റെയും ജീവകാരുണ്യപ്രവർത്തനങ്ങളുടെയും വർത്തമാനകാല ആവശ്യങ്ങളോട് പ്രതികരിക്കത്തക്കവണ്ണമുള്ള പ്രവർത്തനങ്ങൾക്ക് വലിയ സന്യാസ ഭവനങ്ങളെ സജ്ജമാക്കാനും പ്രേഷിതരംഗങ്ങൾക്ക് പുതിയ ആവശ്യങ്ങളോട് യോജിച്ച് പോകുവാനും കഴിയും.

സമൂഹങ്ങൾക്ക് കഴിയും.

ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായും വിദ്യാഭ്യാസത്തിനായും സാംസ്കാരിക വികസനത്തിനായും സുവിശേഷ പ്രഘോഷണത്തിനായും പ്രത്യേക അജപാലക ശുശ്രൂഷകൾക്കായും പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന സമൂഹങ്ങൾക്കും ഇത് ചെയ്യാൻ കഴിയും. സെക്കുലർ സമൂഹങ്ങൾക്കും ഇത് ചെയ്യാൻ കഴിയും. എളുപ്പത്തിൽ വേർതിരിച്ചറിയാൻ കഴിയാത്ത തരത്തിൽ അല്ലെങ്കിൽ നേരത്തെ തയ്യാറാക്കി വെച്ചിരിക്കുന്ന അച്ചിലേക്ക് ചേർത്ത് വയ്ക്കാനാകാത്ത തരത്തിൽ ജീവിത വഴികളും പ്രവർത്തനങ്ങളും പരിശുദ്ധാത്മാവിന്റെ സൃഷ്ടിപരതയാൽ വ്യത്യസ്തമായിരിക്കുന്നു. അതുകൊണ്ട് സമർപ്പിത ജീവിതത്തിന്റെ ഓരോ

രൂപങ്ങളെയും അഭിസംബോധന ചെയ്യാൻ എനിക്ക് കഴിയില്ല. എന്നാൽ സഭയിൽ അവർക്കുള്ള സ്ഥാനം ഗൗരവമായി ചിന്തിക്കുന്നതിൽ നിന്നും പാവങ്ങളുടെ നിലവിളികളോട് നിരന്തരമായി പ്രത്യുത്തരി ക്കുന്നതിൽ നിന്നും ആർക്കും ഒഴിഞ്ഞു നിൽക്കാനാകില്ല.

ലോകത്തിന്റെ ആവശ്യങ്ങളോടുള്ള പരിഗണന കൊണ്ടും പരിശുദ്ധാത്മാവിന്റെ പ്രേരണകളോടുള്ള വിധേയത്വം കൊണ്ടും മാത്രമേ ഈ സമർപ്പിത വർഷം ആധികാരികമായ സന്തോഷത്തിന്റെയും ദൈവകൃപയുടെയും രൂപാന്തരീകരണത്തിന്റെയും അവസരമായി മാറുകയുള്ളൂ.

## III. സമർപ്പിത വർഷത്തിന്റെ ചക്രവാളങ്ങൾ

1. ഈ സമർപ്പിതവർഷത്തിൽ സമർപ്പിതരോട് മാത്രമല്ല അവരെപോലെ അവരോടൊപ്പം ഈ ആദർശവും അരൂപിയും ദൗത്യവും പങ്കുവെയ്ക്കുന്ന അല്മായോരോടും സംസാരിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. ചില സന്യാസ പ്രസ്ഥാനങ്ങൾക്ക് ഇക്കാര്യത്തിൽ ദീർഘമായ ഒരു പാരമ്പര്യമുണ്ട് എന്നാൽ ചിലരുടെ അനുഭവം ഈ അടുത്തകാലത്ത് ഉണ്ടായത് മാത്രമാണ്. ഓരോ സന്യാസസമൂഹങ്ങളുടെയും അപ്പസ്തോലിക സമൂഹങ്ങളുടെയും സെക്കുലർ സമൂഹങ്ങളുടെയും ചുറ്റും അതിന്റെ തന്നെ സിദ്ധികളുള്ള വിവിധ സമൂഹങ്ങളും അല്മായരെന്ന നിലയിൽ ഈ സിദ്ധിയിൽ പങ്കുചേരാൻ വിളിക്കപ്പെട്ട അല്മായസമൂഹവുമുണ്ട്. നിങ്ങൾക്ക് ലഭിച്ച ദാനങ്ങളെ കുറിച്ച് അവബോധമുള്ളവരാകാനുള്ള കൃപയായി ഈ സമർപ്പിത വർഷം ജീവിക്കുവാൻ നിങ്ങളോട് ആഹ്വാനം ചെയ്യുന്നു. നിങ്ങളുടെ കുടുംബങ്ങളോടൊത്ത് ഇത് ആഘോഷിക്കുക. അപ്പോൾ ഈ സമൂഹത്തിലുള്ള പരിശുദ്ധാത്മാവിന്റെ പ്രേരണകളോട് പ്രത്യുത്തരിക്കുവാനും വളരുവാനും നിങ്ങൾക്ക് കഴിയും. ചില അവസരങ്ങളിൽ വിവിധ സമൂഹങ്ങളിൽ നിന്നുള്ള അംഗങ്ങൾ ഒന്നിച്ച് വരുമ്പോൾ അത് ദൈവത്തിന്റെ ദാനത്തെ പ്രകടമാക്കാനുള്ള അവസരമാകും. ഇങ്ങനെ മറ്റുസമൂഹങ്ങളുടെയും അല്മായ സംഘങ്ങളുടെയും അനുഭവങ്ങൾ മനസ്സിലാക്കുവാനും അതുവഴി പരസ്പരം വളർത്തുവാനും സഹായിക്കുവാനും അവസരം ലഭിക്കും.

**2.** സമർപ്പിത വർഷം പരിഗണിക്കുന്നത് സമർപ്പിതരെ മാത്രമല്ല സഭ മുഴുവനെയുമാണ്. തത്ഫലമായി ക്രിസ്തീയതയുടെ ചരിത്രമെഴുതിയ വലിയ വിശുദ്ധരുടെ പിൻഗാമികളായ സമർപ്പിതരുടെ സാന്നിദ്ധ്യത്തെ കുറിച്ച് നിരന്തരം അവബോധമുള്ളവരായിരിക്കുവാൻ ഞാൻ എല്ലാ ക്രൈസ്തവരോടും ആവശ്യപ്പെടുന്നു. വി. ബനഡിക്ട്, വി. ബസേലിയോസ്, വി. ആഗസ്തീനോസ്, വി. ബർണാർഡ്, വി. ഫ്രാൻസിസ്, വി.ഡൊമനിക്, വി. ഇഗ്നേഷ്യസ് ലെയോള, ആവിലായിലെ വി. തേരേസ, വി. ആഞ്ചേലിക്കാ മെരീചി, വി. വിൻസന്റ് ഡി പോൾ ഇവരെ കൂടാതെയുള്ള സഭ എന്താണ്? വി. ഡോൺബോസ്കോ കൽക്കട്ടയിലെ വി. മദർ തെരേസ എന്നിവർ വരെ ഈ ലിസ്ററ് തുടരുന്നു. വാഴ്ത്തപ്പെട്ട പോൾ ആറാമൻ ചൂണ്ടികാണിച്ചു. 'ഈ മൂർത്തമായ അടയാളമില്ലെങ്കിൽ സഭയെ ജീവസുറ്റതാക്കുന്ന സ്നേഹം തണുത്തുപോകും, സുവിശേഷത്തിന്റെ രക്ഷാകരമായ വൈരുദ്ധ്യം മൂർച്ചയില്ലാത്തതായി മാറും, മതേതരമായി കൊണ്ടിരിക്കുന്ന ഒരു ലോകത്ത് വിശ്വാസമാകുന്ന ഉപ്പിന്റെ ഉറ കെട്ട്പോകും എന്നീ അപകടങ്ങളുണ്ട്'.

സ്ഥാപകരുടെ വിശുദ്ധിയ്ക്ക് നന്ദി പറഞ്ഞുകൊണ്ടും അനേകസമർപ്പിതരായ വ്യക്തികൾ നമുക്ക് കാണിച്ചുതന്നിട്ടുള്ളതുപോലെ സ്ഥാപകരുടെ സിദ്ധികളോട് വിശ്വസ്തത പുലർത്തിക്കൊണ്ടും ദൈവത്തോടുള്ള കൃതജ്ഞതയുടെയും നാം നിരന്തരമായി സ്വീകരിക്കുന്ന നന്മകൾക്കുള്ള കൃതജ്ഞതാഭരിതരമായ ഓർമ്മയുടെയും അവസരമായി ഈ വർഷത്തെ അനുഭവിക്കുവാൻ ഞാൻ എല്ലാ ക്രിസ്തീയ കൂട്ടായ്മകളോടും ആഹ്വാനം ചെയ്യുന്നു.സമർപ്പിതരോട് അടുത്ത് നിൽക്കുവാനും അവരോടൊത്ത് സന്തോഷിക്കുവാനും അവരുടെ പ്രശ്നങ്ങൾ പങ്കുവയ്ക്കുവാനും സഹായിക്കുവാനും അവർ സഭയുടെ സ്വന്തമാകാൻ വേണ്ടി അവരുടെ പ്രവർത്തനങ്ങളിലും ശുശ്രൂഷകളിലും ആകുന്ന വിധത്തിൽ സഹായിക്കുവാനും നിങ്ങൾ എല്ലാവരോടും ആവശ്യപ്പെടുന്നു. ക്രൈസ്തവർക്ക് മുഴുവൻ അവരോടുള്ള സ്നേഹവും ഊഷ്മളതയും അവർ അറിയട്ടെ.

**3.** കത്തോലിക്കാ പാരമ്പര്യത്തിലല്ലാത്ത പാരമ്പര്യസഭകളിലെ സമൂഹങ്ങളിലുള്ള സമർപ്പിതരായ സ്ത്രീപുരുഷന്മാരെയും അഭിസംബോധന ചെയ്യാൻ ഞാൻ മടിക്കുന്നില്ല. സന്യാസം, അവിഭജിത സഭയുടെ പൈതൃക സ്വത്തായിരുന്നു. അത് ഇന്ന് കത്തോലിക്കാസഭയിലും ഓർത്തഡോക്സ് സഭകളിലും വളരെ സജീവമായി നിലനിൽക്കുന്നു. പാശ്ചാത്യസഭകളിലെ സന്ന്യാസ പാരമ്പര്യങ്ങൾ നവീകരണ പാരമ്പര്യത്തിലെ സഭാസമൂഹങ്ങളിലെ സമാന സംരംഭങ്ങളെ സ്വാധീനിച്ചിട്ടുണ്ട്. അവ കൂടുതൽ സാഹോദര്യസമൂഹങ്ങൾക്കും ശുശ്രൂഷകൾക്കും രൂപം നൽകി.

സമർപ്പിത പ്രസ്ഥാനങ്ങൽക്കും അപ്പസ്തോലിക സമൂഹങ്ങൾക്കും വേണ്ടിയുള്ള തിരുസംഘം വിവിധ സഭകളിലുള്ള സമർപ്പിത സമൂഹങ്ങളിലെ അംഗങ്ങൾ തമ്മിലുള്ള കണ്ടുമുട്ടലിന് വേണ്ടി അനവധി സംരംഭങ്ങൾക്ക് രൂപം നൽകിയിട്ടുണ്ട്. പരസ്പരം മനസ്സിലാക്കാനും പരസ്പര ബഹുമാനവും സഹകരണവും വർദ്ധിപ്പിക്കാനും ഉള്ള മാർഗ്ഗം എന്ന നിലയിൽ അത്തരത്തിലുള്ള സമ്മേളനങ്ങൾ ഞാൻ പ്രോൽസാഹിപ്പിക്കുന്നു. അങ്ങനെ സമർപ്പിത ജീവിതങ്ങൾ തമ്മിലുള്ള

എക്യുമെനിസം സഭകൾ തമ്മിലുള്ള ഐക്യത്തിന്റെ യാത്രയ്ക്കും സഹായകമാകും.

**4.** സന്യാസമെന്ന പ്രതിഭാസം എല്ലാ വലിയ മതങ്ങളിലുമുണ്ട്. കത്തോലിക്കാസഭയും ചില വലിയ മതപാരമ്പര്യങ്ങളും തമ്മിൽ സന്യാസാന്തര സംവാദം നടന്നതിന് ഉദാഹരണങ്ങളുണ്ട്. ഈ മേഖലയിലുള്ള പുരോഗതി വിലയിരുത്താനും ഈ സംവാദത്തെ കുറിച്ച് സമർപ്പിതരെ ബോധ്യപ്പെടുത്താനും മനുഷ്യജീവന്റെ ശുശ്രൂഷയ്ക്കായി പൊതുമേഖലകളിൽ പരസ്പര സഹകരണവും പരസ്പര അറിവും വർദ്ധിപ്പിക്കുന്നതിന് എന്തെല്ലാം നടപടികൾ സ്വീകരിക്കാനാകും എന്ന് കണ്ടെത്താനുമുള്ള അവസരമായി ഈ സമർപ്പിത വർഷം മാറുമെന്ന് ഞാൻ പ്രത്യാശിക്കുന്നു. ഒന്നിച്ചുള്ള യാത്ര വളർച്ചയ്ക്കും, ആധുനിക ലോകത്തിൽ വളരെ പ്രയാസമായിരിക്കുന്ന ആളുകളും സംസ്കാരങ്ങളുമായുള്ള ബന്ധം പുലർത്തുന്നതിനും നമ്മെ സഹായിക്കും.

**5.** അവസാനമായി ഞാൻ എന്റെ സഹോദര മെത്രാന്മാരെ പ്രത്യേകമായി അഭിസംബോധന ചെയ്യുന്നു. വ്യക്തിഗത സന്യാസ പ്രസ്ഥാനങ്ങളുടെ മാത്രമല്ല ക്രിസ്തുവിന്റെ ശരീരത്തിന്റെ മുഴുവൻ നന്മയ്ക്കായി സംഭാവന ചെയ്യുന്ന മൂലധനമായി സന്യാസപ്രസ്ഥാനങ്ങളെ സന്തോഷത്തോടും സന്നദ്ധതയോടും സ്വീകരിക്കാനുള്ള അവസരമാകട്ടെ ഈ വർഷം(ജനതകളുടെ പ്രകാശം 43). സമർപ്പിതജീവിതം സഭയ്ക്കുള്ള ദാനമാണ്, സഭയിൽ ജന്മം കൊണ്ടതാണ്, സഭയിൽ വളരുന്നതാണ്, സഭയ്ക്ക് വേണ്ടി സംവിധാനം ചെയ്യപ്പെട്ടിട്ടുള്ളതാണ് (8). ഇക്കാരണത്താൽ സഭയ്ക്കുള്ള ദാനമെന്ന നിലയിൽ ഇത് ഒറ്റപ്പെട്ട യാഥാർത്ഥ്യമല്ല പിന്നെയോ സഭയുടെ ഭാഗമാണ്. ഇത് സഭയുടെ ഹൃദയത്തോട് ചേർന്നിരിക്കുന്നു.ക്രിസ്തീയ ദൈവവിളിയുടെ ആഴത്തിന്റെ പ്രകടനമെന്ന നിലയിലും, ക്രിസ്തുവിന്റെ മണവാട്ടി എന്ന നിലയിൽ അവളുടെ ഏക മണവാളനുമായുള്ള ഐക്യത്തിന് വേണ്ടിയുള്ള അഭിവാഞ്ചയുടെ പ്രകടനമെന്ന നിലയിലും ഇത് സഭയുടെ ദൗത്യത്തിന്റെ നിർണ്ണായകമായ അംശവുമാണ്(44)

ഇതിന്റെ വെളിച്ചത്തിൽ വ്യക്തിഗതസമൂഹങ്ങളുടെ ഇടയന്മാരായ നിങ്ങളോട് സമൂഹങ്ങളിൽ നേരത്തെ നിലനിൽക്കുന്നതോ, ഇപ്പോൾ രൂപം കൊണ്ടിട്ടുള്ളതോ ആയ വിവിധ സിദ്ധികളെ പ്രോൽസാഹിപ്പിക്കുവാൻ പ്രത്യേക പരിഗണന നൽകണമെന്ന് ഞാൻ ആവശ്യപ്പെടുന്നു. നിങ്ങളുടെ സഹായം കൊണ്ടും, പ്രോൽസാഹനം കൊണ്ടും, ബലഹീനതകളിലും സഹനങ്ങളിലും ആയിരിക്കുന്ന സമർപ്പിതരോട് സ്നേഹത്തോടും കരുതലോടുമുള്ള  അടുപ്പം കൊണ്ടും, ഇത് ചെയ്യാൻ ഞാൻ ആവശ്യപ്പെടുന്നു. എല്ലാത്തിനും ഉപരിയായി സമർപ്പിത ജീവിതത്തിന്റെ മൂല്യം ദൈവജനത്തോട് പ്രഘോഷിച്ചുകൊണ്ട് ഇത് ചെയ്യുവിൻ. അതുവഴി അതിന്റെ മനോഹാരിതയും വിശുദ്ധിയും സഭയിൽ പ്രകാശിക്കും.

ശ്രവണത്തിന്റെയും ധ്യാനത്തിന്റെയും കന്യകയായ തന്റെ പ്രിയ പുത്രന്റെ ആദ്യശിഷ്യയായ പരിശുദ്ധ കന്യകാമറിയത്തിന് ഈ വർഷം ഞാൻ സമർപ്പിക്കുന്നു. ദൈവപിതാവിന്റെ പ്രിയപ്പെട്ട മകളും എല്ലാ കൃപാദാനങ്ങളാലും സമ്പന്നയും ദൈവസ്നേഹത്തിലും അയൽക്കാരന് വേണ്ടിയുള്ള ശുശ്രൂഷയിലും ക്രിസ്തുവിനെ അനുഗമിക്കുന്ന എല്ലാവർക്കും മാതൃകയുമായ അവളിലേക്ക് നമുക്ക് നോക്കാം. അവസാനമായി കൃപാദാനങ്ങളിലൂടെയും പ്രകാശത്തിലൂടെയും നമ്മെ പരിപോഷിപ്പിക്കുവാൻ ആഗ്രഹിക്കുന്ന ദൈവത്തിന് നിങ്ങളോടൊത്ത് നന്ദി അർപ്പിക്കുകയും എന്റെ അപ്പസ്തോലിക ആശീർവാദം വഴി നിങ്ങളെ






## കവർ സ്റ്റോറി

# മലങ്കരസഭയും സന്യസ്തവർഷവും

**ഫാ. ജോസ് മരിയദാസ് ഒ.ഐ.സി.**



ആഗോളസഭയിൽ 2014 നവംബർ മുതൽ 2016 ഫെബ്രുവരി വരെയുള്ള 14 മാസങ്ങൾ സന്യസ്ത വർഷമായി ആചരിക്കുവാൻ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ തിരുമനസ്സുകൊണ്ട് ആഹ്വാനം ചെയ്തിരിക്കുകയാണ്. നമ്മുടെ മലങ്കര സഭയും ഈ ആഹ്വാനത്തെ ഹൃദയപൂർവ്വം സ്വീകരിച്ച് സമർപ്പിതർക്കുള്ള ഈ വർഷത്തെ ആചരിക്കുവാൻ ഒരുങ്ങുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭയെ സംബന്ധിച്ചിടത്തോളം ഈ ആചരണത്തിന്റെ ആഴവും അർത്ഥവും വർദ്ധിക്കുവാൻ മറ്റു ചില കാരണങ്ങൾ കൂടിയുണ്ട്.

ഒന്നാമത്തേത്, പുനരൈക്യപ്രസ്ഥാനത്തിന്റെ ജനയിതാവും മലങ്കരയിൽ വ്യവസ്ഥാപിതമായ രീതിയിൽ സന്യസ്ഥപ്രസ്ഥാനം ആദ്യമായി ആരംഭിക്കുകയും ചെയ്ത ദൈവദാസൻ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് പിതാവ് സന്യാസ പ്രസ്ഥാനങ്ങൾക്ക് സഭയിലുള്ള സ്ഥാനമെന്തെന്ന് വ്യക്തമായി പ്രബോധനം നടത്തിയ ചരിത്രരേഖയായ, 1946 നവംബർ 12 ന് പുറപ്പെടുവിച്ച ഇടയലേഖനത്തിന്റെ സപ്തതിവർഷമാണ് 2015-2016. എഴുപത് വർഷങ്ങൾക്ക് ശേഷം മറ്റൊരു നവംബർ മാസത്തിൽ ഇതാ പരിശുദ്ധ മാർപാപ്പാ തിരുമനസ്സ് സന്യസ്ത വർഷം പ്രഖ്യാപിക്കുമ്പോൾ മാർ ഈവാനിയോസ് പിതാവിന്റെ സന്യസ്ത പ്രബോധന രേഖയുടെ സപ്തതിക്ക് നിറക്കൂട്ടായി മാറുകയാണ് ഈ പ്രഖ്യാപനം.

രണ്ടാമതായി, മലങ്കരയിലെ സന്യാസജീവിതത്തിന്റെ സൂര്യതേജസ്സായിരുന്ന മാർ ഗ്രീഗോറിയോസ് പിതാവിന്റെ ജന്മശതാബ്ദിയും ഈ സന്യസ്തവർഷത്തിൽ തന്നെയാണ് എന്നുള്ളതും ഏറെ സന്തോഷത്തിന് വക നൽകുന്നു.

**സമർപ്പിത വർഷാചരണം - പ്രസക്തി**

സഭാചരിത്രം പരിശോധിക്കുമ്പോൾ നമുക്ക് ഒരു കാര്യം വളരെ വ്യക്തമാണ്. എന്നൊക്കെ സഭയിൽ ആത്മീയ പ്രതിസന്ധികൾ രൂപം കൊണ്ടുവോ അന്നെല്ലാം സന്യാസപ്രസ്ഥാനങ്ങളുടെ ആവിർഭാവമാണ് സഭയെ രക്ഷിച്ചതും നവീകരിച്ചു മുമ്പോട്ട് നടത്തിയതും.

രക്തസാക്ഷിത്വകാലഘട്ടവും, മതപീഡനവും അവസാനിച്ച് കോൺസ്റ്റന്റെയിൻ ചക്രവർത്തി ക്രിസ്തുമതം സ്വീകരിക്കുകയും, തുടർന്ന് രാജാക്കന്മാരും, പ്രഭുക്കന്മാരും ഈ മാർഗ്ഗം പിന്തുടരുകയും "സഹനസഭ", ഫ്യൂഡൽ സഭയായി പരിണമിക്കുകയും ചെയ്ത ആദ്യനൂറ്റാണ്ട് മുതൽ മധ്യശതകങ്ങൾക്കപ്പുറം വരെയുള്ള നൂറ്റാണ്ടുകളിൽ വരെ സഭയുടെ സ്വത്വവും, ആത്മീയതയും കാത്തുസൂക്ഷിച്ചത് തങ്ങളുടെ ധവള രക്തസാക്ഷിത്വം എന്നറിയപ്പെടുന്ന ജീവിത ശൈലിയിലൂടെ സന്യാസസമൂഹങ്ങളാണ്. പിന്നീട് ഉള്ള കാലഘട്ടങ്ങളിൽ തന്നെ എപ്പോഴൊക്കെ സഭ അതിന്റെ ശരിയായ പാതയിൽ നിന്ന് വ്യതിചലിക്കുകയും, ആത്മീയത തണുത്തുറഞ്ഞുപോകയും ചെയ്തുവോ അപ്പോഴൊക്കെ സഭയ്ക്ക് ദിശാബോധം നൽകിയതും, ആത്മീയ ഉണർവിലേക്ക് നയിച്ചതും സന്യാസസമൂഹങ്ങൾ തന്നെ.

നമ്മുടെ മലങ്കരയിലെ ചരിത്രവും ഒട്ടും വ്യത്യസ്തമല്ല. കേസുകളിലും വ്യവഹാരങ്ങളിലും പെട്ട് ആത്മീയത നശിച്ച് കോടതി വരാന്തകളിൽ കാലം കഴിച്ച്, ലക്ഷ്യം മറന്ന് ജീർണ്ണിച്ച മലങ്കര സഭക്ക് പുതുജീവൻ നൽകിയതും, സഭയെ ഐക്യത്തിന്റെ ശാന്തിതീരങ്ങളിൽ എത്തിച്ചതും നമ്മുടെ പിതാവ് മലങ്കരയിൽ ആരംഭിച്ച ബഥനി സന്യാസ സമൂഹങ്ങളിലൂടെയാണ്.

ഇപ്രകാരം സഭയുടെ സംരക്ഷിതരായി മാറിയ സന്യസ്തരെ ദൈവസന്നിധിയിൽ നന്ദിപൂർവ്വം

അനുസ്മരിക്കുന്നതിനും, സന്യാസസമൂഹങ്ങളോട് സഭയ്ക്കുള്ള കടപ്പാടും, സഭയോട് സന്യാസ സമൂഹങ്ങൾക്കുള്ള ധർമ്മവും പുനർജ്ജീവിപ്പിക്കാനും, കാലാനുസൃതം നവീകരിക്കാനുമാണ് ഈ സന്യസ്തവർഷത്തിന്റെ ആചരണം വഴി നാം ലക്ഷ്യമിടുന്നത്.

**നവീകരണം മലങ്കര കത്തോലിക്കാസഭയിൽ എപ്രകാരം**

പണ്ട് ഏശയ്യാ പ്രവാചകൻ ഇസ്രായേൽ ജനത്തോട് നടത്തിയ ആഹ്വാനം ഓർക്കുക: "കർത്താവിനെ അന്വേഷിക്കുന്നവരെ, രക്ഷ തേടുന്നവരെ എന്റെ വാക്ക് കേൾക്കുവിൻ. നിങ്ങളെ വെട്ടിയെടുത്ത പാറയിലേക്കും, നിങ്ങളെ കുഴിച്ചെടുത്ത ഖനിഗർഭത്തിലേക്കും നോക്കുവിൻ" (ഏശയ്യാ. 51/1). മലങ്കര സുറിയാനി കത്തോലിക്കാ സഭയെ വെട്ടിയെടുത്ത പാറ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ദർശനമാണ്. അദ്ദേഹത്തിന്റെ ആത്മീയതയാകുന്ന ഖനിഗർഭത്തിൽ നിന്നാണ് നമ്മെ കുഴിച്ചെടുത്തത്.

സന്യസ്തവർഷാചരണത്തിന്റെ ഈ വേളയിൽ മലങ്കരസഭ മുഴുവനും, ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് മലങ്കരയിലെ സന്യസ്ത പ്രസ്ഥാനത്തിന് ബീജാവാപം ചെയ്ത ആചാര്യൻ എന്ന നിലയിൽ അദ്ദേഹത്തിന്റെ സന്യാസദർശനം വെളിപ്പെടുത്തിയ സഭാവിജ്ഞാനീയം ഉൾക്കൊള്ളാൻ തയ്യാറാകണം. പിതാവിന്റെ ദർശനങ്ങളിൽ നിന്ന് വ്യത്യസ്തമായ എന്ത് ദർശനമാണ് നമുക്ക് സ്വീകരിക്കാനാവുക.

1946 നവംബർ 12-ാം തീയതി മലങ്കര സഭയിലെ മക്കൾക്ക് എഴുതിയ ഇടയലേഖനം പൂർണ്ണമായും സന്യാസജീവിതത്തെ കുറിച്ചും, സഭ അതിനെ സംരക്ഷിച്ച് വളർത്തേണ്ടതിനെക്കുറിച്ചുമാണ്. സഭ ശക്തിപ്പെടണം എങ്കിൽ സഭയിൽ സന്യാസം ശക്തിപ്പെടണം എന്നദ്ദേഹം ഉറച്ചുവിശ്വസിച്ചു.

**ഇടയലേഖനത്തിന്റെ ഒരു ഭാഗം കാണുക:**

"സൂര്യകിരണങ്ങൾ സർവ്വചരാചരങ്ങൾക്കും പ്രകാശവും ആനന്ദവും നൽകിക്കൊണ്ട് എപ്രകാരം സൂര്യനോട് സർവഥാ യോജിച്ചിരിക്കുന്നുവോ, അങ്ങനെതന്നെ, സന്യാസജീവിതം സർവ മനുഷ്യർക്കും രക്ഷാകരമായ ഫലങ്ങളെ നൽകിക്കൊണ്ട് ക്രിസ്തീയ വിശ്വാസത്തോട് സർവഥാ യോജിച്ച് നിലകൊള്ളുന്നു. പൊതുവെ പറയുന്ന പക്ഷം, ഒരു പ്രദേശത്തെയോ, ഒരു രാജ്യത്തെയോ ക്രിസ്തീയ ചൈതന്യത്തെ അളക്കുവാനുള്ള തെറ്റാത്ത ഒരു മാനദണ്ഡം അതതു സ്ഥലങ്ങളിലെ സന്യാസത്തിന്റെ നിലയാണ്. എവിടെ സന്യാസജീവിതം അഭിവൃദ്ധിപ്പെട്ടിരിക്കുന്നുവോ, അവിടെ ക്രിസ്തീയ ജീവിതവും അഭിവൃദ്ധിപ്പെട്ടിരിക്കുന്നു. എവിടെ സന്യാസജീവിതം ക്ഷയോന്മുഖമായിരിക്കുകയോ അഥവാ നശിച്ചുപോകുകയോ ചെയ്തുവോ, അവിടെ ക്രിസ്തീയ ജീവിതത്തിന്റെ സ്ഥിതി



അപ്രകാരം തന്നെ. മ്ശിഹായുടെ സത്യസഭയിൽ നിന്നു വേർപെട്ടു ജീവിക്കുന്ന ക്രിസ്തീയ വിഭാഗങ്ങളുടെയും കത്തോലിക്കാസഭയുടെയും ചരിത്രം നാം താരതമ്യപ്പെടുത്തിയാൽ ഈ സത്യം ഏറെ സ്പഷ്ടമാകുന്നതാണ്. ഇതര ക്രിസ്തീയ വകുപ്പുകളിൽ സന്യാസം പ്രായേണ നശിച്ചോ, ക്ഷയോന്മുഖമായോ ഇരിക്കുന്നു. എന്നാൽ അവയിൽ ഒന്നിൽ എങ്കിലും സാക്ഷാത്തായ ചൈതന്യവും ഉണ്ടെങ്കിൽ അവർ സത്യസഭയിലേക്കു പുനരൈക്യപ്പെട്ടുകൊണ്ടിരിക്കുന്നു എന്നുള്ളത് അത്ഭുതാവഹമായ ഒരു ചരിത്ര സത്യമത്രെ" (മാർ ഈവാനിയോസ്, ഇടയലേഖനം, 1946 നവംബർ 12, പുറം, 4).

ചുരുക്കത്തിൽ സഭയിൽ പൊതുവിലും നമ്മുടെ മലങ്കരസഭയുടെ പ്രത്യേക സാഹചര്യത്തിലും സന്യാസത്തിന്റെ ശക്തിപ്പെടൽ ആണ് സഭയുടെ ആത്മീയോർജ്ജം വർദ്ധിപ്പിക്കുന്നത് എന്ന് പിതാവ് സമർത്ഥിക്കുന്നു. Karl Adam എന്ന ദൈവശാസ്ത്രജ്ഞന്റെ Spirit of Catholicism എന്ന കൃതിയെ അവലംബിച്ചുകൊണ്ട് പിതാവ് പറയുന്നു, "മിശിഹായുടെ മൗതിക ശരീരത്തിന്റെ ജീവൽ നാഡിയായിരിക്കുന്ന മഹത്തായ ആദർശങ്ങളുടെ ഏറ്റവും ചൈതന്യപ്രദവും നിർമ്മലവുമായി ആവിഷ്കരിക്കണമത്രെ സന്യാസം" (ഇടയലേഖനം പുറം, 3).

സഭാചരിത്രത്തിൽ സന്യസ്തരുടെ സ്ഥാനവും സംഭാവനയും വിവരിച്ചുകൊണ്ട് പിതാവ് പറയുന്നു: "ആരംഭകാലം മുതൽ തന്നെ സത്യവിശ്വാസത്തിനു വേണ്ടി പ്രത്യേകിച്ചും മനുഷ്യരാശിക്ക് വേണ്ടി

പൊതുവെ കത്തോലിക്കാ സന്യാസിനീ സന്യാസിമാർ ചെയ്തിട്ടുള്ള സേവനങ്ങളെ വിവരിക്കുക അസാദ്ധ്യം തന്നെ. നാഗരികതയുടെയും ക്രിസ്തീയ വിശ്വാസത്തിന്റെയും നിലനിൽപ്പിനും പുരോഗമനത്തിനും വേണ്ടി പ്രധാന ആയുധമായി തന്നിട്ടുള്ളത് ഈ സന്യാസ സമൂഹങ്ങളെ ആണെന്ന് ന്യായമായി അഭിമാനിക്കാം. പൂർവ കാലങ്ങളിൽ സത്യവിശ്വാസം പ്രസംഗിക്കുവാനായി വനാന്തരങ്ങളിലേക്ക് അവർ ധൈര്യപൂർവ്വം പുറപ്പെട്ടുവെങ്കിൽ ഇന്ന് അവരുടെ പിൻഗാമികൾ ആ പാരമ്പര്യത്തെ വിശ്വസ്തതയോടെ നിലനിർത്തിക്കൊണ്ട് തങ്ങളുടെ നാടും വീടും ജീവിതത്തിൽ തങ്ങൾ ന്യായമായി സ്നേഹിച്ചിരുന്ന സകലവും ഉപേക്ഷിച്ച് വിശ്വാസ പ്രചരണത്തിനായി ഭൂമിയുടെ അതിർത്തികളിലേക്ക് സന്തോഷപൂർവ്വം പുറപ്പെട്ടുപോകുന്നു. മധ്യയുഗങ്ങളുടെ ആരംഭത്തിൽ വിശ്വാസത്തെയും നാഗരികതയെയും നശിപ്പിക്കുമാറ് ക്രൂരമായ അപരിഷ്കൃത വർഗ്ഗങ്ങൾ പെരുവെള്ളം പോലെ യൂറോപ്പിലേക്ക് പ്രവഹിച്ചപ്പോൾ വിശ്വാസത്തിന്റെയും വിജ്ഞാനത്തിന്റെയും നാഗരികതയുടെയും പ്രകാശം കെട്ടുപോകാതെ അവയ്ക്കു സുരക്ഷിതമായ അഭയസ്ഥാനമായിരുന്നത് യൂറോപ്പിലെ സന്യാസാശ്രമങ്ങളായിരുന്നുവെന്നുള്ളത് അറിയാത്തവരിൽ അഭ്യസ്ഥവിദ്യാരായി ആരുണ്ട്. ഭക്തിതീക്ഷ്ണരും പരിശ്രമശാലികളുമായി സന്യാസിമാർ ഈ വെളിച്ചം കെട്ടുപോകാതെ സൂക്ഷിക്കുക മാത്രമല്ല, പ്രത്യുത അതുകൊണ്ട്, അപരിഷ്കൃത ജാതികളെത്തന്നെയും ലോകത്തെ മുഴുവനും പ്രകാശിപ്പിക്കുകയും ചെയ്തു. അവരുടെ പിൻഗാമികളായ സന്യാസിമാരത്രെ ഇന്നു ലോകത്തിലുള്ള പ്രസിദ്ധമായ വിജ്ഞാന കേന്ദ്രങ്ങൾ ഒട്ടുമുക്കാലും സ്ഥാപിച്ച് നടത്തിക്കൊണ്ടു വന്നിട്ടുള്ളതെന്ന് ഏവർക്കും അറിവുള്ളതാണല്ലോ. കത്തോലിക്കാ സന്യാസിനികൾ അവരുടെ ഈപാരമ്പര്യത്തെ ഇന്നും നിലനിർത്തിക്കൊണ്ടു പോകുന്നു. ജീവകാരുണ്യപരമായി ലോകത്തിന് സന്യാസസമൂഹങ്ങൾ ചെയ്യുന്ന സേവനങ്ങൾ ഏവർക്കും സുവിദിതമാണല്ലോ. ഇപ്രകാരം അപ്പസ്തോലിക വേദികളിൽ മാത്രമല്ല, വിദ്യാഭ്യാസപരമായും മറ്റു സാമൂഹ്യ സേവനങ്ങൾ വഴിയായും കത്തോലിക്കാ സന്യാസ സമൂഹങ്ങൾ ലോകത്തിന് ഏറ്റവും വലിയ അനുഗ്രഹമത്രേ''.

ഇവർ തിരുസഭയുടെ ഉത്തമ സഹായികളും അവളുടെ ഏറ്റം മനോഹരമായ അലങ്കാരവും മനുഷ്യരാശിയുടെ ഉത്തമോപകാരികളുമാകുന്നു (ഇടയലേഖനം പുറം, 4-5).

മലങ്കര സഭയിൽ പിതാവ് ഈ ദർശനങ്ങളെ മുൻനിർത്തി സന്യാസ സമൂഹങ്ങൾ ആരംഭിച്ചതിനെ, തുടർന്ന് പ്രോത്സാഹിപ്പിക്കുവാനും, ദൈവവിളികൾ സന്യസ്ത ജീവിതത്തിലേക്ക് നയിക്കുവാനും മലങ്കര കത്തോലിക്കാ സഭയിലെ വൈദികരെയും, വിശ്വാസഗണത്തെയും പിതാവ് ഉദ്ബോധിപ്പിക്കുന്നു:

''ഇപ്പോൾ ഹൈസ്കൂൾ പൂർത്തിയാക്കിയവരായി സന്യസ്ത ജീവിതത്തിൽ തങ്ങളെത്തന്നെ പ്രതിഷ്ഠിക്കുവാൻ ആഗ്രഹിക്കുന്നവരായ കുട്ടികളെ ഇപ്പോൾ സ്വീകരിക്കുന്നതുമായിരിക്കും. സാമാന്യ വിദ്യാഭ്യാസത്തിനുശേഷം സന്യാസ സഹോദരങ്ങളായി തങ്ങളെ പ്രതിഷ്ഠിക്കുവാൻ ആഗ്രഹിക്കുന്നവരെയും സ്വീകരിച്ച് പരിശീലിപ്പിക്കുന്നതായിരിക്കും. ഈ കാര്യത്തിൽ ബഹുമാനപ്പെട്ട വൈദികരുടെയും വിശ്വാസികൾ ഏവരുടെയും സവിശേഷമായ ശ്രദ്ധപതിഞ്ഞു കാണുവാൻ നാം ആഗ്രഹിക്കുന്നു. ഈ സംരംഭത്തിന്റെ വളർച്ച ദൈവത്തിന്റെ കൃപയെമാത്രം ആശ്രയിച്ചിരിക്കുന്നതാകയാൽ അതിനായി എല്ലാവരും മുട്ടിപ്പായി പ്രാർത്ഥിക്കണം. ബഹുമാനപ്പെട്ട വൈദികർ ഈ വിഷയത്തെപ്പറ്റി വിശ്വാസികളെ ഉദ്ബോധിപ്പിക്കുകയും പഠിപ്പിക്കുകയും ചെയ്യണം. ദൈവവിളിയുടെ ലാഞ്ചന കാണിക്കുന്ന പൈതങ്ങളിൽ അതിനെ സംരക്ഷിക്കുവാനും വളർത്തുവാനും അവർക്കുള്ള ഗൗരവമായ കടമയെ നാം അവരെ ഒന്നുകൂടി ഓർമ്മിപ്പിച്ചുകൊള്ളുന്നു. മാതാപിതാക്കന്മാരും അപ്രകാരംതന്നെ ഇത്ര ശ്രേഷ്ഠമായ ജീവിതാവസ്ഥയിലേക്ക് ദൈവം തങ്ങളുടെ മക്കളെ വിളിക്കുന്നതിനായി ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നതു കൂടാതെ ഇപ്രകാരമുള്ള വിളി അവർക്കുണ്ടാകുമ്പോൾ ദൈവം തങ്ങളെ പ്രത്യേകം ബഹുമാനിച്ചിരിക്കുന്നുവെന്നു കരുതി മറ്റു സകല ചിന്തകളെയും ദൂരീകരിച്ച് ദൈവമഹത്വവും തങ്ങളുടെ മക്കളുടെ നിത്യസൗഭാഗ്യവും മാത്രം മുൻനിർത്തി അവരെ പ്രോത്സാഹിപ്പിക്കുകയും സഹായിക്കുകയും ചെയ്യണം'' (ഇടയലേഖനം, പുറം, 8-9).



പിതാവ് സന്യസ്തരുടെ വൊക്കേഷൻ പ്രൊമോട്ടറായി നിലകൊള്ളുന്ന മനോഹരമായ ചിത്രം നമ്മുടെ ഹൃദയത്തിൽ കോറിയിട്ടുകൊണ്ടാണ് ചരിത്രപ്രാധാന്യമുള്ള ആ ഇടയലേഖനം പരിസമാപിക്കുന്നത്. സന്യാസജീവിതത്തിന് ഇത്ര കലവറയില്ലാത്ത പ്രോത്സാഹനം നൽകിക്കൊണ്ടിരുന്ന ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് നേതൃത്വം നൽകിയ ഈ സഭയിൽ കാര്യങ്ങൾ എവിടെ എത്തി നിൽക്കുന്നു എന്ന കാര്യം ഈ സന്യസ്ത വർഷത്തിൽ നമ്മെ എല്ലാം ചിന്തിപ്പിക്കേണ്ട ഒരു വിഷയമാണ്.

### സഭാശുശ്രൂഷയിൽ സന്യാസികൾ

"വിശുദ്ധ സഭയിലുള്ള വിശുദ്ധസഭ-തിരുസഭയുടെ ചങ്കാകുന്ന ചെറിയ "സഭ" സന്യാസ സമൂഹമാകുന്നു" (സന്യാസ ജീവിതസഹായി, പുറം 17. പുറം 51 കൂടി കാണുക). മാർ ഈവാനിയോസ് പിതാവ് സന്യാസസഭയെ വിശുദ്ധ സഭയുടെ ചങ്കായി കാണുന്നു എന്നതിൽ സന്യസ്തർ ഊറ്റം കൊണ്ടാൽ മാത്രം പോരാ. സഭയ്ക്കുവേണ്ടി തുടിക്കുന്ന ഹൃദയമാവണം സന്യസ്തർ. സഭയുടെ സ്പന്ദനം ആവണം സന്യസ്തർ. തങ്ങളുടെ സഭയ്ക്കുവേണ്ടി സ്പന്ദിക്കുന്ന, തുടിക്കുന്ന ഹൃദയമല്ലാതെ മറ്റെന്തിനെങ്കിലും വേണ്ടി തുടിക്കുന്ന ഹൃദയമുള്ള സന്യാസികളാണ് സഭയിൽ നിന്നും സന്യാസത്തെ അകറ്റുന്നത്.

നിലവിലുള്ള ഏറ്റവും വലിയ വിമർശനം, സന്യാസജീവിതത്തിലെ സ്ഥാപനവത്ക്കരണം ആണ്. സന്യാസികൾ വെറും സ്ഥാപനം നടത്തിപ്പുകാർ ആവരുത്. സ്ഥാപനങ്ങൾ വേണ്ട എന്നല്ല, സഭാശുശ്രൂഷയ്ക്കുള്ള ബദൽ സംവിധാനവുമല്ല സ്ഥാപനങ്ങൾ. മറിച്ച് സഭാശുശ്രൂഷയുടെ വൈവിദ്ധ്യമുള്ള ഭാവങ്ങളിൽ ഒന്നു മാത്രമാണ് സ്ഥാപനങ്ങൾ എന്ന ബോധ്യം ഉണ്ടാവണം. ഈ ബോധ്യം സന്യസ്തർക്ക് എന്ന് നഷ്ടപ്പെടുന്നുവോ, അന്ന് സഭയിൽ നിന്ന് സന്യാസം അകലും. അത് സന്യസ്ത ധർമ്മത്തിന്റെ വിപരീതദിശയിൽ ചെന്നെത്തും. സഭയോട് ചേർന്ന് നിൽക്കാത്ത സന്യാസം സഭയുടെ സമ്പത്തല്ല, മറിച്ച് ബാധ്യതയാണ്. സന്യസ്ത ജീവിതത്തിന്റെ ലാളിത്യവും, വിശുദ്ധിയും നഷ്ടപ്പെടുത്തുവാൻ സ്ഥാപനങ്ങൾ കാരണം ആകുന്നെങ്കിൽ തുറന്ന മനസ്സോടെ ആത്മ വിമർശനത്തിന് തയ്യാറാവാൻ ഈ സന്യസ്ത വർഷം ഓരോ സന്യാസിയേയും ആഹ്വാനം ചെയ്യുകയും ബലപ്പെടുത്തുകയും ചെയ്യുന്നു. സഭയോടൊത്ത് ചിന്തിക്കുവാനും, സഭയുടെ ഹൃദയമായി സഭക്കുവേണ്ടി മാത്രം സ്പന്ദിക്കുവാനും സന്യാസ പ്രസ്ഥാനങ്ങൾക്ക് കഴിയണം. മാർ ഈവാനിയോസ് പിതാവ് സന്യാസജീവിതസഹായിയിൽ പറയുന്നത് ശ്രദ്ധിക്കുക:

"യോഹന്നാൻ യേശുവിന്റെ മാർവ്വിടത്തിൽ ചാരിക്കിടക്കുന്നതുപോലെ സന്യാസി വിശുദ്ധ സമാധിയിൽ (By holy contemplation) യേശുവിൽ വിശ്രമിക്കുന്നു. മാതാവിനെ സംരക്ഷിച്ചതുപോലെ സന്യാസി വിശുദ്ധ കത്തോലിക്കാസഭയെ സംരക്ഷിക്കുകയും ചെയ്യുന്നു. (സന്യാസജീവിത സഹായി, പുറം, 96).

ഇപ്രകാരം സഭയുടെ സംരക്ഷകരാകുവാനുള്ള ഒരു ജീവിത നിയോഗം തന്നെ സന്യസ്തർക്ക് നമ്മുടെ പിതാവ് ഏൽപ്പിച്ചു തന്നിട്ടുണ്ട്. എന്നിട്ടും ഇതിന് അപവാദം ഉണ്ടാകുന്നു. എങ്കിൽ ശക്തമായ തിരുത്തൽ നടപടികൾക്ക് സ്വയം വിധേയപ്പെടുത്തുകയും, ആത്മീയ നവീകരണത്തിനായി സന്യസ്തർ സ്വയം തയ്യാറാവുകയും ചെയ്യേണ്ടത് ആവശ്യമാണ്.

അതുപോലെ തന്നെ, സഭയുടെ മുഖ്യധാരയിൽ നിന്ന് സന്യസ്തരെ ഏതു വിധേനയും ഒഴിവാക്കുവാനോ, രണ്ടാം തരക്കാരായി നിർത്തുവാനോ ഉള്ള ശ്രമങ്ങൾ അറിഞ്ഞോ അറിയാതെയോ സഭയുടെ ഏതെങ്കിലും ഭാഗത്തു നിന്നും ഉണ്ടായാൽ സഭയുടെ ചങ്കിനെ സംരക്ഷിക്കേണ്ടവർ, ആ ഹൃദയസ്പന്ദനത്തെ തളർത്തുന്നതുവഴി സഭാഗോത്രത്തെ തന്നെ തളർത്തുകയാണ് എന്നും മനസ്സിലാക്കണം.

സഭ ഒന്നാകെ സന്യസ്ത വർഷം ആചരിക്കുമ്പോൾ ഈ ആചരണം മറ്റേത് ആചരണവും പോലെ ആകരുത്. സന്യാസത്തിന്റെ അന്തസ്സും ആഭിജാത്യവും, അടങ്ങിയിരിക്കുന്നത് ലാളിത്യവും ജീവിതവിശുദ്ധിയിലുമാണ് എന്ന് തിരിച്ചറിഞ്ഞ് ആഘോഷങ്ങൾ കഴിവതും ഒഴിവാക്കി അർത്ഥപൂർണ്ണമായ വിധത്തിലും ആത്മീയ നവീകരണത്തിന് കൂടുതൽ ഊന്നൽ നൽകിയും എല്ലാ ആചാരങ്ങളും മലങ്കര കത്തോലിക്കാസഭയിൽ സംഭവിക്കുന്ന നന്മയുടെ അടയാളമായിട്ടും തീരണം.

### ഉപസംഹാരം

ഈ ലേഖനം അവസാനിക്കുമ്പോൾ നമ്മുടെ ചിന്തകളെ ഒരിക്കൽക്കൂടി മാർ ഈവാനിയോസ് പിതാവിന്റെ കബറിടത്തിലേക്ക് ക്ഷണിക്കുകയാണ്. ലോകത്തിലുള്ള എല്ലാ സന്യാസസ്ഥാപകരും പിന്നീട് മെത്രാൻമാർ ആകുമ്പോഴും ചിലർ വിശുദ്ധരായി പ്രഖ്യാപിക്കപ്പെടുമ്പോഴും സന്യാസ സമൂഹ സ്ഥാപകർ എന്ന സ്ഥാനത്തെ സഭ എത്രയോ ആദരവോടെയാണ് പരിഗണിക്കുന്നതും ഉയർത്തിക്കാട്ടുന്നതും ഈ കാര്യം ഒരിക്കലും തമസ്കരിക്കാനുള്ളതല്ല. മറിച്ച് വരുംതലമുറകൾക്ക് മുമ്പിൽ അഭിമാനപൂർവ്വം ആർജ്ജവത്വത്തോടെ ഉയർത്തിപ്പിടിക്കേണ്ട ശ്രേഷ്ഠമായ വസ്തുതയാണ്.






## കവർ സ്റ്റോറി

# മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ സന്യാസ ദൈവശാസ്ത്രം പ്രത്യേക നിയമ പശ്ചാത്തലത്തിൽ

ഫാ. ജോൺ കൊച്ചുതുണ്ടിൽ



മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പ്രത്യേക നിയമത്തിൽ (cpcsmcc), 7-ാം ശീർഷകത്തിൽ, 45 കാനോനകളിലായി, സമർപ്പണ ജീവിതം, സാമൂഹസ്ഥാപനം, ദൈവവിളി, സന്യാസ പ്രതിഷ്ഠ, സന്യാസപരിശീലനം, അപ്പസ്തോലിക പ്രവർത്തനം, സന്യസ്തജീവിത ബഹിഷ്കരണം, ഇവയെ സംബന്ധിച്ച് സംക്ഷിപ്തമായി പ്രതിപാദിക്കുന്നു. എന്നാൽ പൗരസ്ത്യസഭകളുടെ പൊതുനിയമത്തിൽ (CCEO) 12-ാം ശീർഷകത്തിൽ, സമർപ്പിത ജീവിതത്തെകുറിച്ച് പൊതുവായും പ്രത്യേകമായും 162 കാനോനകളിലൂടെ സവിസ്തരം വിശദമാക്കുന്നു. ഇവ രണ്ടും ചേർത്തു വായിക്കുമ്പോൾ മാത്രമേ സമർപ്പണ ജീവിതം സംബന്ധിച്ച് സമഗ്രമായ ഒരു വീക്ഷണം ലഭിക്കുകയുള്ളൂ. സാഹചര്യങ്ങളുടെ പരിമിതിമൂലം, മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പ്രത്യേക നിയമസംഹിതയിലെ 347, 348- കാനോനകളിലെ അടിസ്ഥാന ദൈവസാസ്ത്രദർശനങ്ങൾ മാത്രം വിശദീകരിക്കുവാൻ ആഗ്രഹിക്കുന്നു.

### പ്രത്യേക നിയമ ക്രോഡീകരണം സംബന്ധിച്ച്

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പ്രത്യേക നിയമരൂപീകരണത്തിൽ, പരിശുദ്ധ സുന്നഹദോസ് ഏറ്റവുമധികം സമയമെടുത്ത് ചർച്ചചെയ്ത ഒരു വിഷയം സമർപ്പണജീവിതം സംബന്ധിച്ചുള്ളതായിരുന്നു. 2005 മാർച്ച് 29 ന് ആരംഭിച്ച പ്രത്യേക നിയമ ക്രോഡീകരണം 2009 ഒക്ടോബർ 29 നാണ് പൂർത്തിയായത്. സന്യസ്തർ ഉൾപ്പെടെ വിവിധ ഗ്രൂപ്പുകൾ ഈ വിഷയം പ്രഥമതാ പഠിച്ചു. ജനറൽ കോർഡിനേറ്ററുടെ നേതൃത്വത്തിൽ രൂപീകരിക്കപ്പെട്ട ആദ്യ കരടുരേഖ പിതാക്കന്മാരുടെ കമ്മീഷൻ വീണ്ടും പഠനവിധേയമാക്കി. ഇടക്കാലങ്ങളിൽ നടന്ന എല്ലാ പരിശുദ്ധ സുന്നഹദോസുകളിലും പ്രസ്തുത വിഷയം ചർച്ച ചെയ്യപ്പെട്ടു. അവസാന കരടുരേഖ മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ സന്ന്യാസ മേലദ്ധ്യക്ഷാ സമിതിയിൽ പുനരവലോകനം നടത്തിയതിനുശേഷമാണ് പരിശുദ്ധസുന്നഹദോസിന് മുമ്പിൽ അംഗീകാരത്തിനായി സമർപ്പിക്കുന്നത്. വിഷയത്തിന്റെ സങ്കീർണ്ണത സഭയിലെ വിവിധ സന്ന്യാസ സമൂഹങ്ങളുടെ സാന്നിദ്ധ്യം, വിവിധ സമൂഹങ്ങളുടെ നൈയാമിക പ്രത്യേകതകൾ, പൊതുനിയമത്തോടുള്ള കടപ്പാട് ഇവയൊക്കെയാണ് കാലതാമസത്തിന് വഴിതെളിയിച്ച പ്രധാന കാരണങ്ങൾ.

### അടിസ്ഥാന നിയമങ്ങൾ

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പ്രത്യേക നിയമസംഹിതയിലെ സമർപ്പണജീവിതം സംബന്ധിച്ചുള്ള ശീർഷകത്തിലെ ആദ്യ രണ്ടു കാനോനകൾ 347, 348 - പ്രസ്തുത ശീർഷകത്തിലെ തലവരി കാനോനകളാണ്. ഈ സഭയിലെ സമർപ്പിത ജീവിതത്തിന്റെ അടിസ്ഥാനങ്ങൾ, ദൈവശാസ്ത്രം, സഭാശാസ്ത്രം ഇവയൊക്കെ ഈ രണ്ടു നിയമങ്ങളിൽ വ്യക്തമാക്കിയിരിക്കുന്നു. ഈ കാനോനകളുടെ ശരിയായ അപഗ്രഥനം, മലങ്കര



ഈജിപ്തിലെ മരുഭൂമിയിൽ ജീവിച്ചിരുന്ന വിശുദ്ധനായ അന്തോണിയോസ്സും തേബസ്സിലെ പൗലോസും ഇതിന് ഉദാഹരണങ്ങൾ തന്നെ.

വി.പക്കോമിയോസിന്റെ കാലം ആയപ്പോൾ സന്യാസം ഏകാന്തവാസത്തിൽ നിന്നും, കൂട്ടായ്മയുടെ അടയാളമായ സമൂഹജീവിത്തിലേക്ക് വഴിതിരിഞ്ഞു. കാലക്രമത്തിൽ, ഈ ശൈലി വിവിധ പൗരസ്ത്യദേശങ്ങളിൽ വ്യാപകമായി. സന്യാസജീവിതത്തിന് പുതിയ രൂപങ്ങളും ഭാവങ്ങളും കൈവന്നു. കപ്പഭോച്ചിയായിലെ മഹത്വവാനായ ബസേലിയോസിന്റെ സന്ന്യാസ നിയമങ്ങൾ, സഭയിൽ സന്ന്യാസജീവിതത്തിന് അടുക്കും ചിട്ടയും പ്രദാനം ചെയ്തു.

മുകളിൽ പ്രസ്താവിച്ച കൂട്ടായ്മ ജീവിതസങ്കൽപത്തിന്റെ അടിസ്ഥാന ദൈവീകമാനം ത്രിത്വൈക കൂട്ടായ്മയുടേതായിരുന്നു. പരിശുദ്ധ ത്രിത്വത്തിൽ അധിഷ്ഠിതമായ ഒരു സാമൂഹിക ജീവിത ക്രമത്തിന്റെ ഉത്ഭവം. ദൈവീക സ്നേഹത്തിലുള്ള പൂർണ്ണതയും പരസ്പരമുള്ള നിസ്വാർത്ഥമായ സംലഭ്യതയും സഹവർത്തിത്വവുമൊക്കെയാണ് ഈ കൂട്ടായ്മയുടെ പ്രത്യേകതകൾ. ഇവയൊക്കെ ക്രമേണ സന്ന്യാസജീവിതത്തിന്റെ അടിത്തറകളായി പരിണമിച്ചു. പരമാത്മാവായ ദൈവവുമായി അഭേദ്യമായബന്ധത്തിലായിരിക്കാൻ, സമൂഹ പ്രാർത്ഥനയും ധ്യാനവും, ഉപേക്ഷയും ഇതര നിഷ്ഠകളുമൊക്കെ സന്ന്യാസജീവിതത്തിന്റെ അവിഭാജ്യഘടകങ്ങളിലായി. സഹോദരനിൽ കുടിക്കൊള്ളുന്ന ദൈവീക ഛായ, പരസ്പര സ്നേഹത്തിനും ആത്മസമർപ്പണത്തിനും വഴി തെളിച്ചു. അങ്ങനെ , സന്ന്യാസജീവിതം ത്രിത്വൈക ബന്ധത്തിലും കൂട്ടായ്മയിലും, പരസ്പര സ്നേഹത്തിൽ, പൂർണ്ണതയുടെ ജീവിതമായി പരിണമിച്ചു. കാരണം പരിശുദ്ധ ത്രിത്വമാണല്ലോ കൂട്ടായ്മയുടെ പൂർണ്ണത. മാനുഷികതലത്തിൽ, അതേ പൂർണ്ണതയിലേക്കുള്ള ക്ഷണമാണ് ഓരോ സന്ന്യാസിയുടേതും (cpcsmcc -347).

സ്നേഹം, ദാനം, ആനന്ദം എന്നിവകളുടെ മൂർത്തരൂപവും ഭാവവുമായി നിലകൊള്ളുന്ന പരിശുദ്ധ ത്രിത്വസത്തയിൽ സമർപ്പിതർ തങ്ങളുടെ അസ്തിത്വം രൂപപ്പെടുത്തണം. ത്രിവിധങ്ങളായ ഈ ഭാവങ്ങളുടെ സമന്വയം ഓരോ സന്ന്യാസിയിലും പ്രോജ്വലമാകണം. ഇത്തരത്തിൽ പാകപ്പെടുന്ന സന്ന്യാസം സ്ഥായിഭാവത്തിന്റേയും,. അതിലുപരി സാക്ഷ്യത്തിന്റേതുമാണ്. ഇപ്രകാരം രൂപപ്പെടുന്ന സമർപ്പിതർ, വിശ്വാസികളുടെ വലിയ ആദരവിന്

സുറിയാനി കത്തോലിക്കാ സഭയുടെ തന്നെ ദൈവശാസ്ത്ര ആഴങ്ങളിലേയ്ക്കുള്ള ഒരു എത്തിനോട്ടമായിരിക്കുമെന്നുള്ളതിന് രണ്ടു പക്ഷമില്ല.

മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ സ്ഥാപിതമായതും, ഇതര സഭയിൽ സ്ഥാപിതമായി ഈ സഭയിൽ പ്രേഷിതവേല നിർവ്വഹിച്ചു കൊണ്ടിരിക്കുന്നതുമായ എല്ലാ സമർപ്പിത സമൂഹങ്ങളെ സംബന്ധിച്ചും, മുകളിൽ സൂചിപ്പിക്കപ്പെട്ട രണ്ടുനിയമങ്ങൽ പ്രത്യേകം പ്രസക്തമാണ്. ഓരോ സമർപ്പിതസമൂഹത്തിനും അവരവരുടെതായ സ്ഥാപനലക്ഷ്യങ്ങൾ ഉണ്ടെന്നിരിക്കിലും, ഈ സഭയിൽ ആയിരിക്കുന്ന സന്യാസസമൂഹങ്ങൾ, ഈ സഭയുടെ സന്ന്യാസദൈവശാസ്ത്രം ആവശ്യം അറിയുകയും ഉൾക്കൊള്ളുകയും വേണം. ഈ അറിവ് ആഴമായ സഭാസ്നേഹത്തിലേക്കും, പ്രസ്തുത സ്നേഹം ഫലപ്രദമായ സുവശേഷ ഘോഷണത്തിനും വഴിയൊരുക്കും.

**കാനോൻ 347: അടിസ്ഥാന ദൈവശാസ്ത്രദർശനങ്ങൾ**

സമർപ്പിത സമൂഹസ്ഥാപനത്തിനുള്ള മൂന്നു അടിസ്ഥാന ദൈവശാസ്ത്ര സങ്കേതങ്ങൾ 347–ാം നിയമം വിശദമായി പ്രതിപാദിക്കുന്നു.

1. ത്രിത്വ ബന്ധിതമായ ജീവിതം
2. തപോമയമായ ആത്മീയത
3. ഈവാനിയൻ ദാർശനികത

**1. ത്രിത്വ ബന്ധിതമായ ജീവിതം**

പൗരസ്ത്യ സന്യാസത്തിന്റെ പൗരാണിക ഭാവം ആശ്രമബന്ധിതമായിരുന്നില്ല. ബ്രഹ്മചര്യവ്രതം സ്വീകരിച്ച്, ലോകബന്ധങ്ങളിൽ നിന്നും ഒഴിഞ്ഞ്, പ്രാർത്ഥനയിലും കഠിനാദ്ധ്വാനത്തിലും ഉൾപ്പെട്ട് ഏകാന്തയിൽ ജീവിച്ചിരുന്ന ഒരു ശൈലി. അക്കാലങ്ങളിൽ വിശ്വാസികൾ വളരെ ആദരവോടെയാണ് ഇക്കൂട്ടരെ വീക്ഷിച്ചിരുന്നത്.

പാത്രീഭൂതരാകും, അതിലുപരി, സഭയ്ക്കും സമൂഹത്തിനും ആത്മീയ മാറ്റത്തിന്റേയും ഐക്യത്തിന്റേയും വഴികാട്ടികളുമാകും.

മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ ഇന്ന് പ്രവർത്തനോന്മുഖമായിരിക്കുന്ന എല്ലാ സമർപ്പിതരുടേയും സമർപ്പിത സമൂഹത്തിന്റേയും അടിസ്ഥാന ദർശനം മുകളിൽ പ്രസ്താവിക്കപ്പെട്ട ത്രിതൈ്വക ബന്ധവും അതിൽ നിന്നുളവാകുന്ന ആത്മസമർപ്പണവുമായിരിക്കണം. സമർപ്പിതർക്കായി പ്രത്യേകം നീക്കിവെച്ചിരിക്കുന്ന ഈ വർഷത്തിൽ സന്ന്യസ്തരൊന്നാകെ ഈ വിഷയം ആത്മപരിശോധനയക്ക് വിഷയമാക്കുമെങ്കിൽ നന്നായിരുന്നു. തെളിഞ്ഞും മറഞ്ഞും ഇന്നു കണ്ടുവരുന്ന ഒറ്റപ്പെടലും ഒറ്റപ്പെടുത്തലും ഗ്രൂപ്പിസവും രാഷ്ട്രീയ ശൈലികളുമൊക്കെ വിചിന്തനത്തിന് വിധേയമാകണം.

**2. തപോമയമായ ആത്മീയത**

ഭാരതീയ സന്ന്യാസദർശനം അടിസ്ഥാനപരമായി തപോനിർലീനമാണ് (cpcsmcc-347, 3rd line), ധ്യാനാധിഷ്ഠിതമായ ജീവിതത്തിലൂടെ അന്തർബലവും, ആത്മപ്രാവീണ്യവും സന്ന്യാസി കരസ്ഥമാക്കുന്നു. പരമാത്മാവായ ദൈവമൊഴികെ മറ്റൊന്നിനും ബന്ധിതമാകാത്തവിധമുള്ള ഒരു ജീവിതചര്യയാണിത്–'ആത്മശുദ്ധീകരണയോഗം'. അനാസക്തിയോഗത്തിലൂടെ ഒരു സന്ന്യാസി ഇന്ദ്രീയ വിജയം നേടുന്നു. തപര്യോഗത്തിലൂടെ ചിത്തശുദ്ധി സമാർജ്ജിക്കുന്നു. അങ്ങനെ പരിശുദ്ധാരൂപിയായ പരമാത്മാവിനെ അന്തരാത്മാവിൽ തപത്ജീവിതത്തിലൂടെ പ്രത്യക്ഷീഭവിപ്പിക്കുന്ന സംയാമിയായ സന്ന്യാസി രൂപപ്പെടുന്നു.

പ്രത്യേക നിയമത്തിലെ പരാമർശമനുസരിച്ച് ഒരു സന്ന്യാസി പ്രാർത്ഥനയിലൂടെ, ലാളിത്യത്തിലൂടെ, ഉപേക്ഷയിലൂടെ, പരിത്യജിക്കലിലൂടെ പരമാത്മാവുമായി ആത്മബന്ധം പ്രാപിക്കുന്നു (4th line). ചുരുക്കത്തിൽ, ഒരു സന്ന്യാസിയിൽ വ്യക്തിദർശനവും വസ്തുദർശനവും ഒരുപോലെ ദൈവസ്മരണ ഉണർത്തും.

ഒന്നിലും പറ്റിച്ചേരാതെ, എല്ലാത്തിനെയും ഉൾക്കൊണ്ട്, ദൈവത്തിൽ പറ്റിച്ചേരുന്ന ഒരു അവസ്ഥാ വിശേഷമാണ് ഭാരതീയ സന്ന്യാസം. മുനിമാരുടെയും മഹർഷിമാരുടെയും തേജോമയമായ ഭാവത്തിന്റേയും ഉൾക്കരുത്തിന്റേയുമൊക്കെ നിദാനം ഈ നിസംഗതയും പറ്റിച്ചേരലുമാണെന്ന് വേദങ്ങളും പുരാണങ്ങളും സാക്ഷ്യമാക്കുന്നു.

ഭാരതീയ സന്ന്യാസം ഒരു പ്രസ്ഥാനമോ, പ്രത്യയശാസ്ത്രമോ അല്ല, മറിച്ച് അത് ഒരു ജീവിതശൈലിയാണ്. മനുഷ്യർ ജീവിച്ചും സാക്ഷ്യപ്പെടുത്തിയ ജീവിതശൈലി. പഞ്ചേന്ദ്രിയങ്ങളുടെ മുകളിലുള്ള ആധിപത്യവും, കാമക്രോധമോഹാദികളോടുള്ള നിരന്തര പോരാട്ടവും തെളിനീർ പോലെ സുതാര്യമായ ലാളിത്യവുമൊക്കെയായിരുന്നു ഭാരതീയ തപോധനന്മാരുടെ പടച്ചട്ടകൾ. സുവിശേഷത്തിലെ യോഹന്നാൻ മംദാനയുടെ ആകാരവും, ആഹാരവും, വേഷവും, ഭാഷയുമൊക്കെ ഇതിന് ഉദാത്ത മാതൃക തന്നെ. ദൈവദാസൻ മാർ ഈവാനിയോസിന്റെ ജീവിതശൈലിയും, കാഷായ മൺചട്ടി-ഭിക്ഷാടന മാർഗ്ഗങ്ങളുമൊക്കെ കൺമുൻപിലെ ഇതരസാക്ഷ്യങ്ങളും.

മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ ആയിരിക്കുന്ന സന്ന്യാസസമൂഹങ്ങൾ, സമർപ്പിതർക്കായി നീക്കിവെച്ചിരിക്കുന്ന ഈ വർഷം 'തപോമയമായ ആത്മീയ' മാനത്തെ മുൻനിർത്തി ദൂരം അളന്നു നിശ്ചയിക്കുവാൻ സന്നദ്ധരാകണം. വ്യക്തിവത്കരണം, സ്ഥാപനവത്കരണം ഇവയൊക്കെ സമർപ്പിത ആത്മീയതയുടെ പ്രഭ കെടുത്തുന്നുണ്ടെങ്കിൽ തിരിച്ചുവരവിനുള്ള നല്ല സമയമാണിത്. സ്വത്തും, സത്വവും ബുദ്ധിക്കനങ്ങളുമൊക്കെ ആവൃതിക്കുള്ളിലെ ആവാസം തടസ്സപ്പെടുത്തുന്നുണ്ടെങ്കിൽ ദൂരമളന്ന് തിരിച്ചുവരാനുള്ള അനുകൂലമായ അവസരമാണിത്.

**3. ഈവാനിയൻ ദാർശനികത**

പൗരസ്ത്യസഭാ പാരമ്പര്യത്തിലെ ത്രിതൈ്വകദർശനം, ഭാരതീയ പാരമ്പര്യത്തിലെ തപോദർശനം ഇവ സന്ന്യാസത്തിന്റെ ആൾരൂപമെന്ന് വിശേഷിപ്പിക്കാവുന്ന ദൈവദാസൻ മാർ ഈവാനിയോസിൽ സമഞ്ജസമായി സമ്മേളിക്കുന്നതാണ് മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പ്രത്യേക നിയമത്തിൽ സൂചിതമാകുന്ന സന്ന്യാസ ദൈവശാസ്ത്രം.(cpcsmcc c.347 lines 6-7) മുകളിൽ പ്രസ്താവിച്ച ദ്വിവിധദർശനങ്ങൾ, മാർ ഈവാനിയോസിൽ സംഗമിച്ചപ്പോൾ മലങ്കരയിൽ ബഥനി അഥവാ സന്ന്യാസം പിറന്നു.

പരിത്യാഗം, സഹനം, സത്യാമ്പേഷണം, സത്യപ്രഘോഷണം ഇവയായിരുന്നു ഈവാനിയൻ സന്ന്യാസ ദാർശനികതയുടെ ഉൾക്കാമ്പുകൾ. മുണ്ടൻമലയുടെ ഉപേക്ഷയും, സ്ഥാനമാനങ്ങളുടെ തിരസ്കരണവുമൊക്കെ പരിത്യാഗത്തിന്റെ ഏതാനും നിദാനങ്ങൾ മാത്രം (മത്തായി: 8/20). എല്ലാം ഉപേക്ഷിച്ചവന് വഹിക്കാനായി തടികുരിശിനെ തിരഞ്ഞെടുത്തത് മിശിഹായുടെ കാൽവരി സഹനത്തിന്റെ ഓർമ്മപ്പെടുത്തലാണ് (മത്തായി: 16/24, 10/39). ഏതൊരു താപസന്റെയും താപസയാത്രയുടെയും അന്തിമമായ ലക്ഷ്യം സത്യാമ്പേഷണമാണെന്ന് പുനരൈക്യ സാക്ഷാത്കാരത്തിലൂടെ വെളിപ്പെടുത്തി(യോഹ 14/6, 17/21-22). ഒരു സന്ന്യാസി ഒറ്റയ്ക്കായാലും,ഒരുമിച്ചായാലും സുവിശേഷത്തിന്റെ ജീവിക്കുന്ന സാക്ഷ്യമാകണമെന്നുള്ളതിന് ആ ജീവിതം തന്നെ സാക്ഷി (മർക്കോ: 16/15)

മലങ്കര കത്തോലിക്കാ സഭയിൽ ഇന്നു പ്രവർത്തനസമൂഹങ്ങളും ഈ വന്ദ്യ താപസശ്രേഷ്ഠന്റെ ചതുർദർശനങ്ങൾ കൂടി മനസ്സിരുത്തി

വായിച്ചു പഠിക്കേണ്ടിയിരിക്കുന്നു. മാർഗ്ഗഭ്രംശം വന്നിട്ടുണ്ടെങ്കിൽ കണ്ടെത്തുവാനും അവ നികത്തുവാനും ഈ സമർപ്പിതവർഷം ഉപകരിക്കണം.

**കാനോൻ 348 : ക്രിസ്തു കേന്ദ്രീകൃത ദർശനം**

മുകളിൽ വിശദമാക്കപ്പെട്ട പ്രഥമ കാനോൻ സന്ന്യാസദർശനങ്ങളുടെ അടിസ്ഥാനങ്ങളിലേക്ക് വിരൽ ചൂണ്ടിയെങ്കിൽ 348-ാം കാനോൻ ക്രിസ്തു കേന്ദ്രീകൃതമായ ഒരു പ്രായോഗിക ദർശനത്തിലേക്കുള്ള ക്ഷണമാണ്.

പ്രത്യേക നിയമത്തിലെ 348-ാം കാനോന്റെ തുടക്കത്തിൽ തന്നെ, പൊതുനിയമത്തിൽ(cceo) ഇത് സംബന്ധിച്ചു സൂചിപ്പിക്കപ്പെട്ടിട്ടുള്ള കാര്യങ്ങൾ നിജപ്പെടുത്തുന്നു. സന്ന്യാസജീവിത്തിൽ സ്വയം വിശുദ്ധീകരണം, സഭാശുശ്രൂഷ, ക്രിസ്തുനാഥാനുകരണം ഇവയ്ക്കുള്ള പ്രാധാന്യത്തെ പൊതുനിയമത്തിൽ വളരെ വ്യക്തതയോടുകൂടി സൂചിപ്പിക്കുന്നു (cceo c.410).

ഇതിനോടനുബന്ധിച്ചാണ് മലങ്കര കത്തോലിക്കാ സഭയിലെ സമർപ്പിതർ ക്രിസ്തുനാഥനെ അടുത്ത് അനുകരിക്കണമെന്നുള്ള (radical following of Jesus Christ) ദൈവശാസ്ത്രദർശനം സഭയുടെ പ്രത്യേക നിയമം മുന്നോട്ട് വയ്ക്കുന്നത്. ഈ ആശയം അല്പം വിശദമാക്കുക തീർത്തും സംഗതമെന്നു തോന്നുന്നു.

യേശുക്രിസ്തുവിന്റെ മഹനീയമായ മനുഷ്യാവതാര താഴ്മ ഒരു സന്ന്യാസിയെ അസ്തിത്വപരമായ താഴ്മയിലേക്കും ദാരിദ്ര്യ വ്രതശുദ്ധിയിലേക്കും എത്തിക്കുമ്പോൾ അത് അവിടുത്തെ അടുത്ത് അനുകരിക്കുകയാണ്.

യേശുമിശിഹായുടെ പീഡാസഹനവും കുരിശുമരണവും ഒരു സന്ന്യാസിയുടെ ജീവിതയാത്രയുടെ ഭാഗമാകുമ്പോൾ, അവിടെ അനുസരണവും വിധേയത്വവുമൊക്കെ അയാളുടെ ജീവിതവ്രതങ്ങളായി രൂപപ്പെടുകയാണ്.

ദൈവത്താൽ കെട്ടപ്പെട്ട സന്ന്യാസിയെ സംബന്ധിച്ച് ഇതരബന്ധങ്ങളൊന്നും തന്നെ ബന്ധനങ്ങളാകുന്നില്ല. ഭൂമിയിലുള്ള എല്ലാത്തിനോടും, എല്ലാവരോടും സ്നേഹഭാവത്തിൽ വർത്തിച്ചുകൊണ്ട് പരമാത്മാവിൽ സർവ്വം സമർപ്പിക്കുന്നവനിൽ ബ്രഹ്മചര്യവ്രതത്തിന്റെ പരമാനന്ദം രൂപപ്പെടുന്നു. എന്നിലെ എന്നെ നിഗ്രഹിച്ചുകൊണ്ട് പരമാത്മാവിൽ ചിരപ്രതിഷ്ഠ കണ്ടെത്തുന്ന ഒരു അവസ്ഥ. അവസാനത്തിൽ, ഉത്ഥിതനായ മിശിഹായുടെ സാത്വികമായ ഉയിർപ്പ്, സന്ന്യാസിയെ പരമ സായൂജ്യത്തിൽ അഥവാ മോക്ഷത്തിൽ എത്തിക്കുന്നു. ക്രിസ്തുവിനെ അടുത്തനുഗമിക്കുന്നതിന്റെ ദൈവശാസ്ത്രവിചാരങ്ങളാണ് ഇതുവരെ പറഞ്ഞുവച്ചത്.

കാനോനയിലെ തുടർവിചാരങ്ങൾ താഴെപറയും വിധമാണ്:ക്രിസ്തുവിനെ ഒരു സന്ന്യാസി അടുത്ത് അനുകരിക്കുന്നതിലൂടെ ദൈവത്തെ തന്നെയാണ് അയാൾ കണ്ടെത്തുന്നത് (realization of God). എന്നാൽ ക്രിസ്തുവിലൂടെ പരമപിതാവിലേക്കുള്ള യാത്ര സാദ്ധ്യമാകുന്നത് ധ്യാനനിരതവും കർമ്മോന്മുഖവുമായ ഒരു ജീവിതചര്യ അനുഷ്ഠിക്കുന്നതിലൂടെയാണ് (through contemplation and action). പരമസത്തയിൽ നിന്ന് ലഭിക്കുന്ന താപം സന്ന്യാസിയെ കർമ്മനിരതനാക്കുന്നു. സാക്ഷിയുടെയും സാക്ഷ്യത്തിന്റെയും തലമാണിത്. പ്രാർത്ഥനയും പ്രവർത്തനവും സംഗമിക്കുന്ന അവസ്ഥാ വിശേഷം.

യേശുക്രിസ്തുവിനെ അനുകരിക്കുവാൻ സന്ന്യാസജീവിതചര്യയിലെ സ്വയം പ്രതിഷ്ഠയും, അഭിഷേകവും, വ്രതവാഗ്ദാനവും, സുവിശേഷ പുണ്യങ്ങളുടെ ഏറ്റെടുക്കലുമൊക്കെ സമർപ്പിതർക്ക് നൈയാമികവും സ്ഥാപനാത്മകവുമായ ഉറപ്പ് പ്രദാനം ചെയ്യുന്നു ഇവയുടെ സംശുദ്ധമായ പരിപാലനം സമർപ്പിതരെ ദൈവവുമായിട്ടുള്ള ഒരു ജീവിത ഉടമ്പടിയിലേക്കും (Life of the covenant) പരിശുദ്ധ മാമോദീസായിലൂടെ അവർ സമ്പാദിച്ച ദൈവീക ജീവന്റെ ഉദാത്തമായ വളർച്ചയിലേക്കും കൈപിടിച്ചു നടത്തുന്നു. ഇവയെല്ലാം ജീവിതവഴിത്താരയിലെ കൈവിളക്കുകളാണ്. ഈ കൈവിളക്കുകൾ എണ്ണവറ്റി, അന്തിത്തിരികത്തി, കെട്ടുപോകാതെ കാത്തുസൂക്ഷിക്കുകയാണ് പരമപ്രധാനം. ഇപ്രകാരം, ഉപവിചിന്തയിൽ തീക്ഷ്ണതയാർന്ന്, ത്രിത്വൈക കൂട്ടായ്മ വെളിവാക്കുന്ന സമർപ്പിത ജീവിതങ്ങൾ, സ്വയം വിശുദ്ധീകരണത്തിനും സഭയുടെ നന്മയ്ക്കും കാരണമാകും.

കാലഘട്ടങ്ങൾ പിന്നിടുമ്പോൾ, മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ കർമ്മനിരതമായിരിക്കുന്ന സമർപ്പിതരും, സമർപ്പിതസമൂഹങ്ങളും, മിശിഹാ തമ്പുരാനെ അടുത്ത് അനുകരിക്കുന്നവരിൽ തങ്ങളുടെ ഗ്രേഡ് കണ്ടെത്തേണ്ടിയിരിക്കുന്നു. കൈവിളക്കുകൾ കരിന്തിരി കത്താതെ പ്രോജ്ജ്വലമാക്കാൻ എണ്ണ നിറക്കേണ്ട ഒരു കാലമായി ഈ സമർപ്പിതവർഷം പരിണമിക്കട്ടെ!

**അനുബന്ധ ദർശനങ്ങൾ**

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പ്രത്യേക നിയമത്തിൽ, സമർപ്പിതരെ സംബന്ധിച്ചുള്ള ശീർഷകത്തിൽ ഊന്നൽ നൽകുന്ന ഒന്നു രണ്ട് ചിന്തകൾ അനുബന്ധമായി പങ്കുവെയ്ക്കട്ടെ.

**സഭാത്മകത്വം**

ക്രിസ്തുനാഥന്റെ മൗതികശരീരമായ സഭയിലാണ് സന്ന്യാസത്തിന് പ്രസക്തി. അവിടെയാണ് സമർപ്പിത ജീവിതങ്ങൾ വളരുന്നതും, രൂപപ്പെടുന്നതും, പുഷ്പിക്കുന്നതും. സഭയ്ക്ക് പുറത്തുള്ള സന്ന്യാസം ഒറ്റപ്പെട്ട തുരുത്തുകൾ മാത്രം. തിരുസഭയിൽ രൂപപ്പെടുന്ന സന്യാസത്തിന് സുവ്യക്തമായ അടിസ്ഥാനങ്ങളുണ്ട്, സ്ഥായിഭാവങ്ങളും, സാക്ഷ്യസ്വഭാവങ്ങളുമുണ്ട്. മുന്തിരിച്ചെടിയും ശാഖകളുമായുള്ള ബന്ധം പോലെ സുദൃഢവും

ഫലദായകവുമാണത് (jn:15). ഈ ചിന്തകളെ മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പ്രത്യേക നിയമം അതീവ പ്രധാന്യത്തോടെ ദർശിക്കുന്നു വെന്നതിന് ധാരാളം പ്രതിപാദനങ്ങളുണ്ട്. സമർപ്പണജീവിതത്തിന്റെ ആത്യന്തികലക്ഷ്യം സഭയുടെ നന്മയാണെന്ന് (Good of the church) 348, 365 കാനോനകൾ സമർത്ഥിക്കുന്നു. മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ രൂപപ്പെടുന്ന സമർപ്പിതസമൂഹങ്ങൾ ഈ സഭയുടെ ദൈവ ശാസ്ത്രം, ആരാധനാ പൈതൃകം, ആത്മീയ സമ്പന്നത, നൈയാമിക പാരമ്പര്യം ഇവയ്ക്ക് അനുസൃതമായി ജീവിക്കണമെന്നും ഇതര സമർപ്പിത സമൂഹങ്ങൾ ഈ സഭയെ ഉൾക്കൊണ്ട് അനുധാവനം ചെയ്യണമെന്നും 351-ാം നിയമം നിഷ്കർഷിക്കുന്നു. 352 മുതൽ 361 വരെയുള്ള കാനോനകളിൽ സഭാതലവനും രൂപതാദ്ധ്യക്ഷനും സമർപ്പിതസമൂഹങ്ങളുമായുള്ള ക്രിയാത്മകവും സുവിശേഷാത്മകവുമായ ബന്ധം സാക്ഷ്യപ്പെടു ത്തുന്നു.

ചുരുക്കത്തിൽ സഭയും സന്യാസ സമൂഹങ്ങളും ഗാഢമായ ഐക്യത്തിലായിരിക്കണമെന്ന് പ്രത്യേക നിയമം അനുശാസിക്കുന്നു. സമർപ്പിത സമൂഹങ്ങ ളുടെ കാനോനികമായ സ്ഥാപനം വിവിധ തരത്തി ലായിരിക്കാം (പൊന്റിഫിക്കൻ, എപ്പാർക്കിയൽ), എന്നാൽ അവ സന്യാസസമൂഹവും സഭയും തമ്മിലുള്ള സഭാപരമായ ബന്ധത്തിന് വിലങ്ങു തടികളല്ല. നടപ്പുവർഷത്തിൽ സന്യാസസമൂഹങ്ങൾ അവരുടെ സഭാത്മകബന്ധം വിലയിരുത്തുന്നു വെങ്കിൽ വലിയ നവീകരണത്തിന് വഴിയൊരുക്കും. സമർപ്പിതസമൂഹങ്ങളും രൂപതകളും തമ്മിലുള്ള 'ഗ്യാപ്പ്' നികത്താനുള്ള നല്ല സമയം.

## ആരാധനാ പൈതൃകാധിഷ്ഠിതം

സഭയുടെ പ്രത്യേക നിയമ നിഷ്ക്കർഷയോടെ അനുശാസിക്കുന്ന മറ്റൊരു ദർശനം, മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ സ്ഥാപിത മാകുന്നതും ഈ സഭയിൽ പ്രവർത്തിക്കുന്നതുമായ എല്ലാ സന്ന്യാസസമൂഹങ്ങളും ഈ സഭയുടെ ആത്മീയ സമ്പത്തായ ആരാധനാ പൈതൃകം പഠിക്കുകയും പാലിക്കുകയും ചെയ്യണം എന്നു ള്ളതാണ്. സഭയുടെ ആരാധനാക്രമം അതി വിശിഷ്ടവും സമ്പന്നവുമാണ്. സഭയുടെ ദൈവശാസ്ത്ര മുഖകണ്ണാടിയാണത്. പുരാതനമായ അന്തോക്യൻ പാരമ്പര്യത്തിൽ അധിഷ്ഠിതമായ മലങ്കര ആരാധനാക്രമം സഭയുടെ ഐക്യത്തി ന്റെയും സഭാമക്കളുടെ കെട്ടുറപ്പിന്റെയും ആണി ക്കല്ലാണ്. പ്രത്യേക നിയമത്തിലെ 351, 353, 355, 356, 358, 359, 360, 367, 370, 371, 377 കാനോനകൾ ആരാധനാപൈതൃകം കാത്തുസൂക്ഷിക്കേണ്ട ആവശ്യകത വ്യക്തമാക്കുന്നു. ഈ സഭയുടെ ആരാധനാ പൈതൃകത്തിൽ രൂപപ്പെടുത്തേണ്ട സന്ന്യാസ സമർപ്പിത പരിശീലനത്തെ സംബന്ധിച്ച് 378, 380, 383 കാനോനകൾ ആവശ്യമായ നിർദ്ദേശം നൽകുന്നു.

തിരുസഭ, സമർപ്പിതജീവിത നവീകരണത്തി നായി മാറ്റി വച്ചിരിക്കുന്ന ഈ വർഷം മലങ്കര കത്തോലിക്കാ സഭയിലെ സമർപ്പിതരും സമർപ്പിത സമൂഹങ്ങളും ഈ സഭയുടെ അതിവിശിഷ്ടമായ ആരാധനാക്രമം പഠിക്കുന്നതിലും പരിപാലിക്കു ന്നതിലും കാട്ടുന്ന ജാഗ്രത വിലയിരുത്തുന്നത് നന്നായിരിക്കും. ഈ സഭയെ സ്നേഹിക്കാനുള്ള എളുപ്പവഴി ഈ സഭയുടെ ആരാധനാ പൈതൃകം പഠിക്കുക, പരിശീലിക്കുക, ജീവിക്കുക എന്നു ള്ളതാണ്.






## കവർ സ്റ്റോറി

# സ്നേഹപഥം

**സി. ശോഭ സി.എസ്.എൻ.**



പഴയനിയമത്തോളം എത്തി നിൽക്കുന്ന വേരുകളുണ്ട് സന്യാസത്തിന്. ദൈവമെന്ന കാരണത്തിനുവേണ്ടി സ്വന്തം ജീവിതത്തെ പണയപ്പെടുത്തുന്ന മനുഷ്യർ. എക്കാലത്തും എല്ലാ ദേശത്തും അവരുണ്ട്. പഴയനിയമത്തിൽ ഏലിയാ പ്രവാചകനാണെന്നു തോന്നുന്നു അവരിൽ ആദ്യത്തെയാൾ. അവിടെ നിന്നിങ്ങോട്ട് എണ്ണിയാലൊടുങ്ങാത്ത മനുഷ്യർ തങ്ങളുടെ ജീവിതത്തെ ദൈവമെന്ന ബിന്ദുവിലേക്ക് ഏകാഗ്രമാക്കി ജീവിച്ചു കടന്നുപോയി. എങ്കിലും ക്രിസ്തുവിന് ശേഷമാണ് അവരുടെ ജീവിതത്തിന് കുറേക്കൂടി ലാവണ്യമുണ്ടായത്.

സമർപ്പിത ജീവിതമെന്നത് ആരുടെയും സ്വയമായ ഒരു തെരഞ്ഞെടുപ്പല്ല. അത് ദൈവത്തിന്റെ തീരുമാനമെന്നാണ് അനുഭവപ്പെട്ടിട്ടുള്ളത്. സുവിശേഷത്തിൽ നിന്നുതന്നെ അത് വളരെ വ്യക്തമാണ്. തനിക്കിഷ്ടപ്പെട്ടവരെ തന്റെ അരികിലേക്ക് വിളിച്ചു എന്നാണ് ആ തെരഞ്ഞെടുപ്പിനെപ്പറ്റി ബൈബിൾ പറയുന്നത്. നമ്മുടെ മാനദണ്ഡങ്ങൾക്ക് അപ്പുറമാണത്. ഇഷ്ടപ്പെട്ടു, വിളിച്ചു. അതിനപ്പുറമൊന്നുമില്ല. ആ വിളിയെപ്പറ്റി പൗലോസ് വിശദീകരിക്കാൻ ശ്രമിക്കുന്നുണ്ട്. പ്രിയപ്പെട്ടവരേ, ലൗകിക മാനദണ്ഡമനുസരിച്ച് നിങ്ങളിൽ ബുദ്ധിമാന്മാർ ആരുമില്ല. ശക്തരും കുലീനരുമില്ല. എങ്കിലും വിജ്ഞാനികളെ ലജ്ജിപ്പിക്കുവാൻ ലോകദൃഷ്ടിയിൽ ഭോഷന്മാരെയും, ശക്തമായവയെ ലജ്ജിപ്പിക്കുവാൻ ലോകദൃഷ്ടിയിൽ അശക്തമായവരെയും നിലവിലുള്ളവയെ നശിപ്പിക്കുവാൻ ലോകദൃഷ്ട്യാ നിസ്സാരങ്ങളായവയെയും ഇല്ലായ്മയെത്തന്നെയും ദൈവം തെരഞ്ഞെടുത്തു (1 കോരി: 1: 26-28). നെഞ്ചത്ത് ഓരോ സമർപ്പിതനും സമർപ്പിതയും ഇത് തന്നോടു തന്നെ പലവട്ടം പറഞ്ഞിട്ടുണ്ടാകണം. അനുഗമിച്ചോട്ടെ എന്നു ചോദിച്ച് അടുത്തെത്തുന്നവരെ

വേണ്ടാ എന്നു പറഞ്ഞ് സ്നേഹത്തോടെ വിലക്കും. എനിക്ക് വേറെ പണിയുണ്ട് വേറെയാളെ നോക്ക് എന്നുപറഞ്ഞ് പിന്തിരിയുന്നവരെ ചേർത്തുപിടിച്ച്, തന്നെ അനുഗമിക്ക് എന്ന് സ്നേഹത്തോടെ നിർബന്ധിക്കും. പിന്നെ ആ ചരണങ്ങളിൽ തങ്ങളെ ത്തന്നെ അർപ്പിക്കാതെ വേറെ തരമില്ല.

രണ്ടേ രണ്ട് നിയോഗങ്ങളാണ് തന്റെ ഉപാസകർക്കവൻ നൽകുന്നത്. തന്നോടുകൂടി ആയിരിക്കുക, തനിക്കുവേണ്ടി ആയിരിക്കുക. അതിനുവേണ്ടി മാത്രം അവിടുന്ന് തെരഞ്ഞെടുത്ത ചെറിയ അജഗണമാണവർ. ഈ രണ്ട് നിയോഗങ്ങളും വേർതിരിക്കാനാവാത്ത വിധം അത്രമേൽ ഗാഢമായി ബന്ധപ്പെട്ടിരിക്കുന്നു. അവിടുത്തോടു കൂടി നിരന്തരം ആയിരിക്കുന്ന ഒരാൾക്കു മാത്രമേ അവനു പകരക്കാരനായി ജീവിക്കുവാൻ കഴിയുകയുള്ളൂ. സന്യാസജീവിതത്തിന്റെ ഒന്നാമത്തേതും പ്രധാനപ്പെട്ടതുമായ ചുമതല അതാണ്. അവരോടുകൂടി ആയിരിക്കുക. സന്യാസജീവിതത്തെ സൂചിപ്പിക്കുന്ന ഇംഗ്ലീഷ്പദമായ religion life എന്ന വാക്കിന്റെ അർത്ഥം തന്നെ നോക്കൂ. ligare എന്ന ലത്തീൻ പദമാണ് അതിന്റെ മൂലം. അർത്ഥം ബന്ധിക്കുക. അങ്ങനെ വരുമ്പോൾ religion life എന്നതിന് ദൈവത്തോട് ബന്ധിപ്പിച്ചിട്ടത് എന്ന അർത്ഥം വരുന്നു.

സുവിശേഷത്തിലെ ക്രിസ്തുവിനെ കുറച്ചുകൂടി ഗൗരവത്തിലെടുക്കുന്നവരാണ് സന്യസ്തർ. അവർ ഓരോരുത്തരും ഇപ്പോൾ ജീവിക്കുന്ന ജീവിതം അങ്ങനെ ഒരു തോന്നൽ ഉണ്ടാക്കുന്നില്ലാ എന്ന മട്ടിലാണ് പലപ്പോഴും കാര്യങ്ങൾ മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കുന്നത്. എന്നാലും അതല്ലാ അതിന്റെ ശരി. എത്ര ഇളം പ്രായത്തിലാണവർ മറ്റാരേയുംകാൾ, മറ്റെന്തിനെയുംകാൾ ക്രിസ്തുവിനെ ഗൗരവത്തിലെടുക്കുന്നത്. ഉറ്റവരുടെ സങ്കടങ്ങളോ പിൻവിളികളോ അവരെ ബാധിച്ചതേയില്ല. അതുകൊണ്ടു തന്നെ ഒന്നു മനസ്സുവച്ചാൽ, ഒന്നു മിഴി പൂട്ടിയാൽ അവർക്കാ ആദ്യ സ്നേഹത്തിലേക്ക് തിരിച്ച് പോകാൻ കഴിയും. എഫേസോസിലെ സഭയെക്കുറിച്ച് ആത്മാവിലുള്ള പ്രതീക്ഷ പോലെ.

തന്റെ കേൾവിക്കാർക്ക് ക്രിസ്തു നൽകുന്ന ആ ക്ഷണത്തെ കുറേക്കൂടി ഗൗരവമായിട്ടെടുക്കാനുള്ള ബാധ്യത സന്യസ്തർക്കുണ്ട്. സ്വർഗസ്ഥനായ പിതാവിനോളം പൂർണ്ണനായിരിക്കാനുള്ള ബാധ്യതയാണത്. ദൈവം-സ്നേഹം എന്നാണ് അവിടുത്തെ ചങ്കോടു ചേർന്നിരുന്ന യോഹന്നാൻ കണ്ടെത്തുന്നത്. അങ്ങനെയെങ്കിൽ ആത്യന്തികമായി സ്നേഹത്തിന്റെ പൂർണ്ണതയിലേക്ക് വളരാനുള്ള വിളിയാണ് യഥാർത്ഥത്തിൽ സന്യാസം.

വളരെ ചെറുപ്രായത്തിൽത്തന്നെ അതു കണ്ടെത്തിയ ഒരു കൊച്ചു കന്യാസ്ത്രീ ആയിരുന്നു ലിസ്യൂവിലെ തെരേസ. അതാണ് ശരിക്കും സന്യാസത്തിന്റെ മർമ്മം. കൊച്ചുത്രേസ്യാ മാത്രമല്ല, ദേ, നമ്മുടെ അൽഫോൻസാമ്മയും എവുപ്രാസ്യാമ്മയുമൊക്കെ തങ്ങളുടെ ജീവിതത്തിലൂടെ നമ്മോടു പറയാൻ ശ്രമിച്ചത് അതല്ലാതെ മറ്റെന്താണ്. സ്നേഹംകൊണ്ട് ഭ്രാന്ത് പിടിച്ച് അസീസിയുടെ തെരുവുകളിലൂടെ നടന്ന ഫ്രാൻസിസും അതു തന്നെയാണ് ലോകത്തോട് പറയാൻ ശ്രമിച്ചത്. മറ്റ് വിശ്വാസ പാരമ്പര്യത്തിൽ ജീവിച്ചു കടന്നുപോയ മീരയും റാബിയായുമൊക്കെയുണ്ട് ആ ഗണത്തിൽ. 'ഭഗവാനേ അങ്ങെന്നെ ചന്ദനമുട്ടിയെന്ന പോലെ എരിയിക്കുക, എന്നിട്ടങ്ങെടുത്ത് നിന്റെ നെഞ്ചിൽ പൂശുക' എന്നൊക്കെയാണ് മീരയുടെ പ്രാർത്ഥന.

ഈ സ്നേഹത്തിന്റെ പൂർണതയിലേക്ക് വളരാനാണ് സന്യാസത്തിലെ വ്രതങ്ങൾപോലും. അനുസരണം, ദാരിദ്ര്യം, ബ്രഹ്മചര്യം. ഒറ്റനോട്ടത്തിൽ മനുഷ്യന്റെ സ്വാതന്ത്ര്യത്തെ ആത്യന്തികമായി അവ നിഷേധിക്കുന്നുണ്ടെന്നു തോന്നിയേക്കാം. ശരിയാണ്, മനുഷ്യനെന്ന നിലയിൽ അർഹതയുള്ള പല ആഹ്ലാദങ്ങളും വേണ്ടെന്നു വയ്ക്കാൻ ഈ വ്രതങ്ങൾ പ്രേരണയാകുന്നുണ്ട്. പക്ഷേ, യഥാർത്ഥത്തിൽ ഈ വ്രതങ്ങളോരോന്നും സ്നേഹത്തിന്റെ വിശാലഭൂമിയിലേക്കാണ് ഒരാളെ എത്തിക്കുന്നത്.

എന്താണ് അനുസരണം? അതൊരു അടിമത്തമാണോ? അല്ലേയല്ല. അപരനെ ആദരവോടെ കാണുമ്പോൾ സാധിക്കുന്ന ഒന്നാണ്. സ്നേഹത്തിന്റെ മറുരൂപമാണ് ആദരവ്. മറ്റുള്ളവരെ തങ്ങളെക്കാൾ ശ്രേഷ്ഠരായി കരുതുവാനുള്ള ഒരു ക്ഷണമതിലുണ്ട്.

ദാരിദ്ര്യമോ? ഭൂമിയിലെ മിക്കവാറും വരുന്ന മനുഷ്യരോടൊപ്പം അവരുടെ പരിമിതിയിൽ ജീവിച്ചുകൊള്ളാമെന്ന സമ്മതമാണത്. സാധാരണക്കാരോടൊത്തുള്ള ഒരു സഹയാത്ര. മനുഷ്യാവതാരത്തിന്റെ ഒരു ചെറിയ അനുകരണം. ദൈവമായിരുന്നിട്ടും ദൈവവുമായിട്ടുള്ള സമാനത വേണ്ടന്നു വച്ചാണ് അവിടുന്ന് മനുഷ്യനായത്. തങ്ങൾക്കാകാമായിരുന്ന പലതും വേണ്ടന്നുവച്ച്





ദരിദ്രന്റെ അനുഭവങ്ങളിൽ പങ്കുകൊള്ളാമെന്ന തീരുമാനമാണത്. അതുവഴി അയാൾ ലോകത്തിലെ ഭൂരിഭാഗം വരുന്ന മനുഷ്യരുടെ സ്നേഹിതനാകുന്നു.

ഇനി ബ്രഹ്മചര്യം. ഒരു വ്യക്തിയോടും ഒരു കുടുംബത്തോടുമുള്ള പ്രതിബദ്ധത ഇവിടെ വേണ്ടെന്നു വയ്ക്കുന്നത് സ്നേഹം കുറേക്കൂടി വിശാലമാക്കാനാണ്. അങ്ങനെ അവരുടെ കുടുംബം വിശാലമാകുന്നു. ലോകം വിശാലമാകുന്നു.

എന്നെ പൊതിഞ്ഞു നിൽക്കുന്ന ഒരു സ്നേഹ സാന്നിദ്ധ്യത്തെക്കുറിച്ചുള്ള ബോധ്യമില്ലാതെ, സന്യാസജീവിതം എളുപ്പമല്ല. അതാണ് സന്യാസജീവിതത്തിന് ആവശ്യമായ ഒരു മിനിമം യോഗ്യതയെന്നു തോന്നുന്നു. ഒപ്പം നിത്യതയെ ക്കുറിച്ചുള്ള ഒരു വെട്ടവും അവർക്ക് വേണം. നിത്യതയുമായി ബന്ധപ്പെടുത്തി മാത്രമേ സന്യാസത്തിനെന്നല്ല, സുവിശേഷത്തിനു പോലും പ്രസക്തിയുള്ളൂ. ഇവിടെ നമുക്ക് നിലനിൽക്കുന്ന നഗരമില്ല. ആ ഒരു പ്രകാശത്തിൽ വേണം സന്യാസത്തിന്റെ അജ്ഞാത തീരങ്ങളിലേക്ക് തുഴയെറിയാൻ.

സന്യാസജീവിതം-അതൊരു രഹസ്യമാണ്. നിത്യതയുമായി ബന്ധപ്പെടുത്തിമാത്രം ചിന്തിക്കു മ്പോൾ പിടികിട്ടുന്ന രഹസ്യം. 'ഞങ്ങൾ ദുഃഖിതരെ പൊലെയാണെങ്കിലും അനേകരെ സമ്പന്നരാ ക്കുന്നു. ഒന്നുമില്ലാത്തവരെ പോലെയാണെങ്കിലും എല്ലാം ആർജ്ജിച്ചിരിക്കുന്നു'- എന്നൊക്കെ പൗലോസ് ശ്ലീഹാ വിളിച്ചുപറയുന്നത് ശ്രദ്ധിക്കൂ.

ദൈവരാജ്യത്തിന്റെ കാണപ്പെടുന്ന അടയാള ങ്ങൾ എന്നാണ് വത്തിക്കാൻ കൗൺസിൽ സന്യസ്തരെ വിശേഷിപ്പിക്കുന്നത്. ദൈവരാജ്യ മെന്നാൽ നീതിയുടെ സമാധാനവും പരിശുദ്ധാ ത്മാവിലുള്ള ആനന്ദവും ആണെന്ന് പൗലോസ് ശ്ലീഹാ. അങ്ങനെ വരുമ്പോൾ സന്യസ്തരിൽ നിറഞ്ഞുനിൽക്കുന്ന പ്രസാദമാണ് ദൈവരാജ്യ ത്തെക്കുറിച്ച് ആളുകളെ ഓർമ്മിപ്പിക്കുന്ന പ്രധാന ഘടകം.

ക്രിസ്തുവിനോടൊപ്പം ജീവിതം പങ്കിടുന്നവർ എന്ന നിലയിൽ സന്യസ്തർ ലോകത്തിന് നൽകേണ്ട ഏറ്റവും വലിയ സാക്ഷ്യം ആനന്ദ മുള്ളവരായിരിക്കുക എന്നതാണെന്ന് ഞാൻ കരുതുന്നു. അവരുടെ പ്രസാദമില്ലായ്മ അവരെ കാണുന്നവരിൽപ്പോലും ഭാരം നിറയ്ക്കും. ദുഃഖിതർക്ക് ആശ്വാസവും മുറിവേറ്റപ്പെട്ടവർക്ക് സൗഖ്യവും നൽകാൻ വിളിക്കപ്പെട്ടവർ അവരിൽ ത്തന്നെ വിഷാദം നിറഞ്ഞവരെങ്കിൽ എന്തു ചെയ്യും.

ആനന്ദം നിഷ്കളങ്കതയുമായി ബന്ധപ്പെട്ടിരി ക്കുന്നതിനാൽ സന്യസ്തർ പുലർത്തേണ്ടത് അതാണ്. നിർമ്മലമായ സ്വകാര്യ ജീവിതം. അതുതന്നെയാണ് അവരുടെ ഏറ്റവും വലിയ മൂലധനം. നിരന്തരം അവിടുത്തോടു കൂടി ആയിരുന്നുകൊണ്ട് ആർജ്ജിച്ചെടുക്കേണ്ട അവസ്ഥയാണത്. എങ്കിൽ മാത്രമേ ക്രിസ്തുവിനു പകരക്കാരനായി ജീവിക്കാൻ അവർക്ക് കഴിയൂ. ലോകം അത് കാത്തിരിക്കുന്നു. കണ്ടില്ലേ, എവുപ്രാസ്യാമ്മയുടെയും ചാവറയച്ചന്റെയും കാര്യത്തിൽ എത്രമാത്രം താൽപ്പര്യത്തോടെയാണ് ഇടതുപക്ഷ ചായ്വുള്ള നമ്മുടെ മാധ്യമങ്ങൾ പോലും ഇടപെട്ടത്.




## കവർ സ്റ്റോറി

# സമർപ്പിത ജീവിതത്തിന്റെ വസന്തകാലം

**ഡോ. തോമസ്കുട്ടി പനച്ചിക്കൽ**

**ആമുഖം**

ലേഖനത്തിന്റെ ശീർഷകം പ്രത്യക്ഷത്തിൽ വിയോജിപ്പിന് ഇടയായേക്കാം എന്നു ഭയപ്പെടുന്നു. കാരണം സമർപ്പിത ജീവിതത്തിലേക്ക് കടന്നു വരുന്നവരുടെ എണ്ണം ക്രമാതീതമായി കുറഞ്ഞു വരുന്ന ഒരു കാലഘട്ടത്തിൽ സമർപ്പിത ജീവിതം നയിക്കുന്നവർക്കെതിരെ ശക്തമായ ആരോപണ ങ്ങൾ പ്രത്യക്ഷമായും പരോക്ഷമായും ഉന്നയിക്ക പ്പെടുന്ന ഒരു കാലഘട്ടത്തിൽ സഭയ്ക്കുള്ളി ലുള്ളവരും പുറത്തുള്ളവരും ഒരുപോലെ സമർപ്പിതരെ സംശയ ദൃഷ്ടിയോടെ വീക്ഷിക്കുന്ന ഒരു കാലഘട്ടത്തിൽ എങ്ങനെയാണ് ഈ കാലഘട്ടത്തെ സമർപ്പിത ജീവിതത്തിന്റെ വസന്ത കാലം എന്നു വിളിക്കുവാൻ കഴിയുക!!

ധനതത്വശാസ്ത്രത്തിൽ ഇങ്ങനെ പറയുന്നു: ചോദനം (demand) വർദ്ധിക്കുന്നതനുസരിച്ച് പ്രദാനവും വർദ്ധിക്കുന്നു, ഇന്ന് യഥാർത്ഥമായും സമർപ്പിത ജീവിതം നയിക്കുന്നവരെ വലിയ തോതിൽ സഭയിലും സമൂഹത്തിലും ആവശ്യമുണ്ട്.

സന്യസ്ഥപ്രസ്ഥാനങ്ങളുടെ ഉത്ഭവം പരിശോധി ക്കുമ്പോൾ ഒരു കാര്യം പൊതുവായി നമുക്ക് കാണുവാൻ കഴിയുന്നത്, അവ ഓരോന്നും ആരംഭിച്ചത് ചരിത്രത്തിലെ അനിവാര്യമായ ഘട്ടങ്ങളിൽ ആയിരുന്നു എന്നതാണ്. പരിശുദ്ധാ ത്മാവിനാൽ പ്രചോദിതരായി പ്രത്യേകമായ ദൈവവിളിയിലൂടെയാണ് അവർ സഭയിലും പൊതുസമൂഹത്തിലും തങ്ങളുടെ പ്രവർത്തനത്തിന് തുടക്കം കുറിച്ചത്.

ഇന്നത്തെ പൊതുസമൂഹം സാംസ്കാരിക അപചയങ്ങളിലേക്കും ധാർമ്മിക ജീർണ്ണതകളി ലേക്കും അനുദിനം കൂപ്പുകുത്തുകയാണ്. സനാതന മൂല്യങ്ങൾ വിലകെട്ട പഴയ നാണയങ്ങൾ പോലെ ആയി. ഉപഭോഗ സംസ്കാരവും സ്വാർത്ഥതയും



ചേർന്നപ്പോൾ മനുഷ്യന്റെ ഹൃദയം ഇടുങ്ങുകയും മനുഷ്യനും മനുഷ്യനും തമ്മിലുള്ള അകലം വർദ്ധിക്കുകയും ചെയ്തു. ഈ പശ്ചാത്തലത്തിൽ വേണം സമർപ്പിത ജീവിതത്തിന്റെ പ്രസക്തി യെക്കുറിച്ച് ചിന്തിക്കുവാൻ.

**ആരാണ് സമർപ്പിതർ?**

ഒരു സമൂഹമായി ജീവിച്ചുകൊണ്ട് തങ്ങളെ പൂർണ്ണമായി ദൈവത്തിന് സമർപ്പിച്ചവരാണ് സമർപ്പിതർ. ദൈവവിളിക്ക് ക്രിയാത്മകമായി പ്രത്യുത്തരം നൽകിയവർ, വചനം, ജീവിച്ചുകൊണ്ട് മനുഷ്യജീവന്റെ മഹത്വം ഉയർത്തിക്കാട്ടുന്നവർ. പ്രാർത്ഥനയിലൂടെയും ജാഗരണത്തിലൂടെയും ഉപവാസത്തിലൂടെയും ലഭിക്കുന്ന ഊർജ്ജമാണ് സമർപ്പിതന്റെ ശക്തി. തങ്ങൾ അംഗമായിരിക്കുന്ന സമൂഹം സമർപ്പിതന് പൂർണ്ണ പിന്തുണയും പ്രോത്സാഹനവും നൽകുന്നു. ഓരോ വ്യക്തിയിലും ദൈവ ചൈതന്യം ദർശിക്കുവാനുള്ള കഴിവാണ് ഒരു സമർപ്പിതനെ മറ്റുള്ളവരിൽ നിന്നും വ്യത്യസ്ഥ നാക്കുന്നത്.

സമർപ്പിത ജീവിതത്തിലേക്ക് ദൈവം തെര ഞ്ഞെടുത്തിരിക്കുന്നവർക്ക് ഒരേ ഒരു പ്രതീക്ഷ മാത്രം, ദൈവരാജ്യം. നിത്യനായ ദൈവത്തിനുമാത്രം ശമിപ്പിക്കുവാൻ കഴിയുന്ന ഒരു ദാഹം അവർ

അനുഭവിക്കുന്നു. സങ്കീർത്തകനോടൊപ്പം അവർ പറയുന്നു: ''നീർച്ചാൽ തേടുന്ന മാൻപേടയെപ്പോലെ, ദൈവമേ, എന്റെ ഹൃദയം അങ്ങയെ തേടുന്നു. എന്റെ ഹൃദയം ദൈവത്തിനായി ദാഹിക്കുന്നു'' (സങ്കീ. 42: 1-2). സമർപ്പിത ജീവിതം ദൈവത്തിന്റെ സമ്മാന മാണ്. തന്റെ പദ്ധതി അനുസരിച്ച് അതിനെ വളർത്തി മുപ്പതും അറുപതും നൂറും മേനിയായി വിളവ് കൊടുക്കുന്നത് ദൈവം തന്നെയാണ്. ''വയലിൽ ഒളിച്ചുവച്ചിരിക്കുന്ന നിധി കണ്ടെത്തി സന്തോഷ ത്തോടെ പോയി തനിക്കുള്ളതെല്ലാം വിറ്റ് ആ വയൽ വാങ്ങുന്ന'' (മത്താ: 13: 44) സമർപ്പിതന് ലോകത്തിൽ വിവാദ വിഷയമായ ഒരു അടയാളമായിരിക്കും. കാരണം പലപ്പോഴും അവരുടെ ചിന്താരീതിയും ജീവിത ശൈലിയും ലോകയുക്തിക്ക് വിരുദ്ധ മാകുന്നു. പരിശുദ്ധ ബനഡിക്ട് പതിനാറാമൻ മാർപാപ്പയും ഈ യുക്തിയെ പിന്താങ്ങുന്നുണ്ട് (ലോകസമർപ്പിത ദിനം ഫെബ്രുവരി 2, 2007). സെറാസാൻ ബ്രൂബോ ചാർട്ടർ ഹൗസിലെ സന്യാസികളോട് പ്രസംഗിക്കവേ മാർപാപ്പാ ഇങ്ങനെ ഉദ്ബോധിപ്പിക്കുന്നു: ''മഠങ്ങൾ മരുപ്പ ച്ചകളാണ്. ജീവന്റെ ജലം നൽകുന്ന മരുപ്പച്ചകൾ. അവിടെ നിരന്തരം കിണർ കുഴിച്ചുകൊണ്ടിരിക്കണം. പ്രാർത്ഥനയും ധ്യാനവും വഴിയാണ് കിണർ കുഴിക്കേണ്ടത്'' (9 ഒക്ടോബർ 2011 ന് നടത്തിയ പ്രസംഗം: ഒസ്സെവർത്തോരെ റൊമാനോ, 20 ഒക്ടോബർ 2011). പ്രത്യാശ നഷ്ടപ്പെട്ട് മരുഭൂമിയുടെ ഊഷരതയിലൂടെ കടന്നു പോകുന്ന ആധുനിക ലോകത്തിൽ സമർപ്പിത ജീവിതങ്ങൾ മരുപ്പച്ചകളാ ണെന്ന പരിശുദ്ധ പിതാവിന്റെ വാക്കുകൾ എത്രയോ അന്വർത്ഥമാണ്.

**സമർപ്പിത ജീവിതം എന്നാൽ എന്താണ്?**

ലളിതമായി പറഞ്ഞാൽ അഴിഞ്ഞുപോകുന്ന വയെ പരിത്യജിക്കുകയും നിത്യമായതിനെ മുറുകെപ്പിടിക്കുകയും ചെയ്യുന്നതാണത്. വസ്തു ലോകം തരുന്നതിന് ഉപരിയായ സന്തോഷം ദൈവ സംസർഗ്ഗത്തിലൂടെയും ഉപവിയിലൂടെയും പ്രാപ്ത മാകും എന്ന പരമമായ സത്യത്തെ ഉൾക്കൊള്ളു വാൻ കഴിയുമ്പോഴാണ് ഈ പരിത്യജിക്കൽ പൂർണ്ണമായും സാധ്യമാകുന്നത്. സ്വർഗ്ഗരാജ്യമെന്ന നിധി കണ്ടെത്തിയപ്പോൾ അത് സ്വന്തമാക്കു വാനായി തങ്ങൾക്കുള്ളതെല്ലാം ഉപേക്ഷിക്കുവാൻ തയ്യാറായവരാണ് സമർപ്പിതർ എന്നതുകൊണ്ടു തന്നെ സമർപ്പിതജീവിതത്തെ 'consecrated life' എന്നു പറയുന്നത് തികച്ചും ഉചിതവും അന്വർത്ഥവു മാണ്. നഷ്ടപ്പെടുത്തലിലൂടെ മാത്രമേ നേടുവാൻ സാധിക്കുകയുള്ളൂ എന്ന് അവർ ലോകത്തിനു കാട്ടിത്തരുന്നു. ലോകത്തെ വെറുക്കുന്നവരല്ല, മറിച്ച് ലോകത്തെ സ്നേഹിക്കുന്നവരാണ് യഥാർത്ഥ സമർപ്പിതർ. തിരുവചനം നമ്മോടു പറയുന്നു: ''തന്റെ ഏകജാതനെ നൽകാൻ തക്കവിധം ദൈവം ലോകത്തെ അത്രമാത്രം സ്നേഹിച്ചു'' (യോഹ. 3: 16). സ്നേഹമെന്ന വാക്കിന് ലോകം നൽകുന്ന അർത്ഥത്തിന് ഉപരിയായി ലോകത്തെ അതിന്റെ എല്ലാ നന്മതിന്മകളോടെയും വൈവിധ്യങ്ങ ളോടെയും ഉൾക്കൊള്ളുവാനും ഉപവിയിൽ അധിഷ്ഠിതമായ സ്നേഹത്താൽ അതിനെ പരിചരിക്കുവാനും കഴിയുന്നവരാണ് സമർപ്പിതർ. സാധാരണ മനുഷ്യർ തങ്ങളുടെ സ്നേഹം സ്വന്തക്കാർക്കും സ്വന്തമായവർക്കായും പരിമിത പ്പെടുത്തുമ്പോൾ സമർപ്പിതർ ഈ ലോകത്തെ മുഴുവൻ സ്വന്തമായിക്കണ്ട് സ്നേഹിക്കുന്നു. വിശുദ്ധ ഫ്രാൻസിസ് അസ്സീസിയെപ്പോലെ ഉള്ളവർ സ്നേഹം മനുഷ്യർക്കു മാത്രമല്ല സകല ചരാചരങ്ങൾക്കും പകർന്നു നൽകുന്നു.

അത്യഭിവന്ദ്യ ബസേലിയോസ് കാർഡിനൽ ക്ലീമീസ് കാതോലിക്കാബാവാ തന്റെ ഒരു ലേഖനത്തിൽ ചൂണ്ടിക്കാണിച്ചിരിക്കുന്നതുപോലെ: ശരീര സുഖത്തിനു വേണ്ടി എന്തും വിചാരി ക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ഒരു ജീവിതശൈലിക്കു മധ്യേ ബ്രഹ്മത്തിൽ ചരിക്കുവാൻ, അതായത് ദൈവത്തോടും മനുഷ്യരോടുമുള്ള ബന്ധം പവിത്രമായി കാത്തുസൂക്ഷിക്കുവാൻ ശരീരത്തിന്റെ നൈമിഷിക സുഖങ്ങൾ എനിക്കാ വശ്യമില്ല എന്നും ദൈവകൃപയാൽ എനിക്കവയെ അതിജീവിക്കുവാൻ കഴിയും എന്നും ലോകത്തോടു പറയുവാൻ കഴിയുന്നത് അനുഗ്രഹമല്ലാതെ മറ്റെന്താണ് (ക്രൈസ്തവ കാഹളം, ഡിസംബർ, 2014).

**സമർപ്പിതർ നേരിടുന്ന വെല്ലുവിളികൾ ഏതൊക്കെ?**

സമർപ്പിതരുടെ ജീവിതം ചരിത്രത്തിൽ ഒരിട ത്തും പട്ടുമെത്ത വിരിച്ച വഴിത്താരയിലൂടെ ആയിരുന്നില്ല. പല രൂപത്തിലും പലഭാവത്തിലും ഉള്ള വെല്ലുവിളികൾ പല ഇടങ്ങളിൽ നിന്നും അവർക്ക് നെരെ ഉയർന്നിട്ടുണ്ട്. ഇക്കാലഘട്ടത്തിലും സ്ഥിതി വ്യത്യാസമല്ല. മതനിരപേക്ഷ സംസ്കാര ത്തിന്റെ (secular culture) മറപറ്റി നടത്തുന്ന അക്രമങ്ങളും സമർപ്പിതരുടെ ജീവിതത്തെ അവഗണിക്കാനാവാത്ത വിധം ബാധിക്കുന്നുണ്ട്. കത്തോലിക്കാ സഭയിലെ സമർപ്പിതജീവിതം മറ്റേതൊരു മതത്തിലും ഉള്ള സന്യാസജീവിതത്തിന് സമാനമാണെന്നും കത്തോലിക്കാ സഭയിലെ പൗരോഹിത്യജീവിതം സമൂഹത്തിലെ മറ്റേതൊരു തൊഴിൽ പോലെയേ ഉള്ളൂ എന്നും വാദിക്കുന്നവർ കുറവല്ല.

കത്തോലിക്കാ വൈദികരുടെയും സമർപ്പിതരു ടെയും വില ഇടിച്ചുകാണിക്കുന്നതിന് ശരാശരി മാധ്യമങ്ങൾ ഒരു മത്സരബുദ്ധിയോടെ ആണ് പരിശ്രമിക്കുന്നത്. പലപ്പോഴും അസത്യങ്ങളും അർദ്ധസത്യങ്ങളും സെൻസേഷനുവേണ്ടി ഊതി പ്പെരുപ്പിച്ച് വാർത്തയാക്കിക്കൊണ്ട് സഭയെയും

പൗരോഹിത്യത്തെയും സമർപ്പിത ജീവിതങ്ങളെയും അവർ വേട്ടയാടുന്നു.

നിർദോഷികൾ എന്നു തോന്നുന്ന വേറൊരു കൂട്ടർ ഉണ്ട്. പഴയ തലമുറയിലെ സമർപ്പിതരൊക്കെ ത്യാഗമതികൾ ആയിരുന്നെന്നും എന്നാൽ ഇന്നു കാര്യങ്ങളൊന്നും അങ്ങനെയല്ല എന്നും ഉദാഹരണ സഹിതം ഇക്കൂട്ടർ സമർത്ഥിച്ചുകളയും. ഞങ്ങൾ യേശുവിനോ യേശുവിന്റെ പ്രബോധനങ്ങൾക്കോ എതിരല്ല, എന്നാൽ സഭയ്ക്ക് വലിയ അപചയം സംഭവിച്ചിരിക്കുന്നു എന്ന് അവർ കൂട്ടിച്ചേർക്കും. ഒറ്റപ്പെട്ട സംഭവങ്ങളെ സാമാന്യവത്ക്കരിക്കുന്ന പ്രവണതയും വർധിച്ചുവരുന്നു. ജീവിതവഴിയിൽ കാലിടറിപ്പോയ ചില സമർപ്പിത ജീവിതങ്ങളെ ഏറ്റം ക്രൂരമായി മാധ്യമ വിചാരണയ്ക്ക് വിധേയമാക്കുന്നതും നാം കാണുന്നുണ്ട്. മനുഷ്യാവകാശത്തിന് വേണ്ടി വാദിക്കുന്നവർ പലരും ഇത്തരം സാഹചര്യങ്ങളിൽ അവംലബിക്കുന്ന കുറ്റകരമായ നിശ്ശബ്ദത നമ്മെ അമ്പരപ്പെടുത്തുകയും ഒപ്പം നൊമ്പരപ്പെടുത്തുകയും ചെയ്യും.

**സമർപ്പിതരിൽ നിന്ന് എന്ത് പ്രതീക്ഷിക്കുന്നു?**

മദ്ധ്യശതകം ഇരുണ്ട കാലഘട്ടം (dark age) എന്നാണറിയപ്പെടുന്നത്. അക്കാലത്തെ സന്യാസ ഭവനങ്ങളെ പ്രകാശപോപുരങ്ങൾ എന്നാണ് ചരിത്രകാരന്മാർ വിളിക്കുന്നത്. അന്ധകാരം നിറഞ്ഞ ഈ കാലഘട്ടത്തിലും സന്യാസഭവനങ്ങൾ പ്രകാശഗോപുരങ്ങൾ ആയിത്തീരണം. വഴി അറിയാതെ ഉഴലുന്ന മനുഷ്യർക്ക് ദിശാബോധം നൽകുവാൻ സമർപ്പിതർക്ക് കഴിയണം. ലോകത്ത് നന്മയുടെ തുരുത്തുകളായി സമർപ്പിതഭവനങ്ങൾ പ്രശോഭിക്കണം. ദൈവതപസ്യയിലൂടെ ആർജ്ജിക്കുന്ന ഊർജ്ജം മന്ദോഷ്ണരായ ജനങ്ങൾക്ക് ചൈതന്യം പകരുന്നതിനായി വ്യയം ചെയ്യണം. ഉപഭോഗ സംസ്കാരത്തിന്റെയോ ആഢംബരത്തിന്റെയോ സ്വാധീനം ഒരിക്കലും ഒരു സമർപ്പിതന്റെ ജീവിതത്തിൽ ഉണ്ടാകുവാൻ പാടില്ല. മറിച്ച്, മിതത്വത്തിന്റെയും ലാളിത്യത്തിന്റെയും സ്വാഭാവികവും ആയാസരഹിതവുമായ ഒരു ജീവിത ശൈലി സ്വീകരിച്ചുകൊണ്ട് ലോകത്തിന് മാതൃകയാകുവാൻ അവർക്ക് കഴിയണം. പ്രത്യേകമായ വിളി സ്വീകരിച്ചവർ എന്ന നിലയിൽ ആ വിളിയോട് വാക്കിലും പ്രവൃത്തിയിലും വിശ്വസ്തത പുലർത്തുവാൻ ജാഗ്രത പുലർത്തണം.

അനവധി കാര്യങ്ങളെക്കുറിച്ച് വ്യാകുലപ്പെടുന്ന ഒരു ''മാർത്ത സംസ്കാര''ത്തിന് ചില സമർപ്പിതഭവനങ്ങൾ എങ്കിലും അടിമപ്പെട്ടു പോയിട്ടുണ്ട് എന്നു പലരും ആരോപണം ഉന്നയിക്കുന്നത് ശ്രദ്ധയിൽപ്പെട്ടിട്ടുണ്ട്. എല്ലാ ആരോപണങ്ങളെയും അടിസ്ഥാനരഹിതമെന്ന് പറഞ്ഞ് തള്ളാതെ അവയെ ആത്മപരിശോധനയ്ക്കുള്ള ചൂണ്ടുപലകകളായി കാണുവാൻ ശ്രമിക്കണം. എനിക്കു മാത്രം ചെയ്യുവാൻ കഴിയുന്ന ചില ദൗത്യങ്ങൾ എന്നെ ദൈവം ഭരമേൽപ്പിച്ചിരിക്കുന്നു എന്ന ചിന്ത ആവണം ഓരോ സമർപ്പിതനെയും ഭരിക്കേണ്ടത്.

കാനോനികമായി സ്വതന്ത്രമായി പ്രവർത്തിക്കുന്നതിനുള്ള അവകാശം ഉണ്ടെങ്കിലും അതാത് പ്രദേശത്തെ സഭാ നേതൃത്വത്തോട് ചേർന്ന് പ്രവർത്തിക്കുവാൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. ഒറ്റപ്പെട്ട തുരുത്തുകളായല്ല, സഭയ്ക്ക് വേണ്ടി സഭയോട് ചേർന്ന് ശുശ്രൂഷ നിർവ്വഹിക്കുവാൻ സർവ്വാത്മനാ മനസ്സുണ്ടാകണം. കരുതുന്ന, സ്നേഹിക്കുന്ന, പ്രാർത്ഥിക്കുന്ന, പങ്കുവയ്ക്കുന്ന സഭയുടെ ഭാഗമാണ് ഓരോ സമർപ്പിതനും എന്ന തിരിച്ചറിവ് അവനെ ബലപ്പെടുത്തും.

**ഉപസംഹാരം**

സഭയുടെ ആരാധനാ വർഷത്തിനു തുടക്കം കുറിക്കുന്ന ആഗമന കാലത്തിലെ ഒന്നാം ഞായർ മുതൽ ആഗോള സമർപ്പിത ദിനമായി സഭ കൊണ്ടാടുന്ന യേശുവിന്റെ ദൈവാലയ സമർപ്പണ ദിനം വരെ, അതായത്, 2014 നവംബർ 30 മുതൽ 2016 ഫെബ്രുവരി രണ്ട് വരെയുള്ള 14 മാസങ്ങൾ സമർപ്പിത വർഷം ആയി പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ പ്രഖ്യാപിച്ചിരിക്കുന്ന ഈ സമയത്ത് സമർപ്പിത ജീവിതത്തിന്റെ മഹത്വത്തെ കുറിച്ച് ആഴമായ ഉൾക്കാഴ്ച ലഭിക്കുന്നതിനുള്ള പരിശ്രമങ്ങൾ ഉണ്ടാകണം. ദൈവത്തിന്റെ പ്രത്യേക വരദാനമായ സമർപ്പിതരെ ഓർത്ത് ദൈവത്തിന് കൃതജ്ഞത അർപ്പിക്കുകയും അനേകം ജീവിതങ്ങൾ സ്വയം ശൂന്യവത്ക്കരണത്തിന്റെ ഈ പന്ഥാവിലേക്ക് കടന്നുവരുവാൻ വേണ്ടി വിശ്വാസികൾ പ്രാർത്ഥിക്കുകയും ചെയ്യേണ്ടതുണ്ട്. സഹനത്തിന്റെ തീച്ചൂളയിലൂടെ കടന്നുപോകേണ്ടി വരുമ്പോൾ വിശ്വാസികളുടെ പ്രാർത്ഥന അവരെ ബലപ്പെടുത്തും. ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് ആഹ്വാനം ചെയ്തതുപോലെ, ''ദൈവസേവനം ഉത്തമം, ദൈവസമ്പാദനം അത്യുത്തമം'' എന്ന് തിരിച്ചറിഞ്ഞ് ഈ ഉദാത്തമായ ശുശ്രൂഷയിലേയ്ക്ക് കടന്നു വരുന്നതിന് ഈ സമർപ്പിതവർഷം മുഖാന്തിരം ആകട്ടെ എന്ന് നമുക്ക് പ്രത്യാശിക്കാം.






## കവർ സ്റ്റോറി

# ഇവാനിയൻ സന്യാസദർശനം

സിസ്റ്റർ സാന്ദ്രാ എസ്.ഐ.സി.

> **ഒരു കാര്യം മാത്രം ഞാൻ തേടുന്നു; കർത്താവിന്റെ മാധുര്യം ആസ്വദിക്കുവാനും കർത്താവിന്റെ ആലയത്തിൽ അവിടുത്തെ ഹിതം ആരായാനും വേണ്ടി ജീവിതകാലം മുഴുവൻ അവിടുത്തെ ആലയത്തിൽ വസിക്കാൻ തന്നെ** *(സങ്കീ 27:4)*

**ആമുഖം**

2014 നവംബർ 30 മുതൽ 2016 ഫെബ്രുവരി 2 വരെ കത്തോലിക്കാസഭയിൽ സമർപ്പിതജീവിത വർഷമായി ഫ്രാൻസിസ് മാർപാപ്പാ പ്രഖ്യാപിച്ചിരിക്കുകയാണല്ലോ. സമർപ്പിതവർഷ പ്രഖ്യാപനത്തിന് 3 ഉദ്ദേശങ്ങൾ ഉണ്ടെന്നു പരി. പിതാവ് വ്യക്തമാക്കുന്നു. സന്യാസജീവിതം നേരിട്ട പ്രതിസന്ധികളേയും, നടത്തിയ നവീകരണ ശ്രമങ്ങളേയും, കൈവരിച്ച നേട്ടങ്ങളേയും വസ്തുനിഷ്ഠമായി വിലയിരുത്തുവാനും (make a grateful remembrance of the recent past); പ്രതീക്ഷയോടെ ഭാവിയെ ആശ്ലേഷിക്കുവാൻ ശ്രമിക്കുമ്പോൾ നവീകരണ പ്രക്രിയയെ ത്വരിതപ്പെടുത്താനാവശ്യമായ ഉൾകാഴ്ച കൈവരിക്കുവാനും (embrance the future with hope, because it is the time of Grace); ലക്ഷ്യങ്ങളും മാർഗ്ഗനിർദ്ദേശങ്ങളും പുനരവതരിപ്പിച്ചുകൊണ്ട് രൂപാന്തരപ്പെടുത്തുന്ന ദൈവസാന്നിദ്ധ്യത്തിന്റെ ഇന്നിന്റെ സാക്ഷികളായിത്തീരുവാനും (Living the present with passion) മാർപാപ്പാ സമർപ്പിതരോട് ആഹ്വാനം ചെയ്യുന്നു (*Rejoice*, Letter to Religious, Towards the Special Year for the Consecrated Life, 2014, pp.1-12). ഈ പശ്ചാത്തലത്തിൽ നിന്നുകൊണ്ട് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ സന്യാസദർശനങ്ങൾ നമുക്ക് ഉൾക്കൊള്ളാം.

കാലത്തിനു മുമ്പേ സഞ്ചരിച്ചവനാണ് മാർ ഈവാനിയോസ് പിതാവ്. രണ്ടാം വത്തിക്കാൻ സുന്നഹദോസ് ഉയർത്തിപ്പിടിച്ച ആശയങ്ങളും ആദർശങ്ങളും അതിന് എത്രയോ മുൻപു തന്നെ ദൈവദാസൻ പഠിപ്പിക്കുകയും, പ്രാവർത്തികമാക്കുകയും, വിജയകിരീടം ചൂടുകയും ചെയ്തു. തിരുസഭയിൽ സമർപ്പിതവർഷത്തിനു തുടക്കം കുറിച്ചിരിക്കുന്ന ഈ കാലഘട്ടത്തിൽ ദൈവദാസന്റെ ജീവിതവും ആദർശങ്ങളും പുനർവിചിന്തനം ചെയ്യേണ്ടതായിട്ടുണ്ട്, ലോകത്തിനുമുമ്പിൽ അവതരിപ്പിക്കേണ്ടതായും, പ്രചരിപ്പിക്കേണ്ടതായിട്ടുമുണ്ട്.

**മാർ ഈവാനിയോസ് പിതാവിന്റെ സന്യാസ സിദ്ധി**

ദൈവാത്മപൂരിതരായ മനുഷ്യർ സമൂഹത്തിന് നേതൃത്വം കൊടുക്കുവാൻ യഥാസമയം പ്രത്യക്ഷപ്പെടുന്നത് മനുഷ്യചരിത്രത്തിൽ നാം കാണുന്നുണ്ട്. ഇവർ ലോകത്തിന്റേയും സഭയുടേയും ചരിത്രഗതിയിൽ മാറ്റങ്ങൾ വരുത്തിയിട്ടുമുണ്ട്. പത്തൊൻപതാം നൂറ്റാണ്ടിൽ ജനിച്ച്, ഇരുപതാം നൂറ്റാണ്ടിൽ ജീവിച്ച ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് എന്ന സന്യാസവര്യനും ഈ മഹത് വ്യക്തികളുടെ ഗണത്തിൽപ്പെടുന്നു. ക്രിസ്തീയ ഭാരതീയദർശനങ്ങളെ സമന്വയിപ്പിച്ച് ആത്മസാക്ഷാത്ക്കാരത്തിന്റെ വഴിയെ സഞ്ചരിച്ച വ്യക്തികളിൽ പ്രഥമഗണ്യനാണ് ദൈവദാസൻ. ഭാരതത്തിലെ ക്രൈസ്തവസഭയെ നവ്യവും ചലനാത്മകവുമായ ദർശനസമ്പത്തുകൊണ്ട് അനുഗ്രഹിച്ച മഹാത്മാവാണ് മാർ ഈവാനിയോസ്. ആഴമായ ദൈവാനുഭവമാണ് ദൈവദാസന്റെ സന്യാസപ്രസ്ഥാനത്തിന്റെ അടിസ്ഥാനവും അന്തരാത്മാവും. ക്രിസ്തീയദർശനത്തിന്റേയും, ഭാരതീയദർശനത്തിന്റേയും സമഞ്ജസ സമ്മേളനം ദൈവദാസന്റെ സന്യാസദർശനത്തിൽ നാം കാണുന്നു. ഭാരതീയ ദർശനത്തിൽ നാം കാണുന്നത് ഇപ്രകാരമാണ്: മനുഷ്യജീവിതത്തിന്റെ പരമമായ ലക്ഷ്യം ബ്രഹ്മസാക്ഷാത്ക്കാരമാണ്. ജീവിതത്തിന്റെ സമ്പൂർണ്ണസമർപ്പണം ഇതാവശ്യപ്പെടുന്നു. ഇത് സാധിതമാകുന്നത് സന്യാസത്തിലൂടെയാണ്. ക്രൈസ്തവ ദർശനത്തിൽ, സന്യാസം എന്നത് മൗലികമായി സുവിശേഷത്തിലെ ക്രിസ്തുവിനെ അടുത്തനുഗമിക്കലാണ്, അനുകരിക്കലാണ്.

"സന്യാസപരമായ ജീവിതത്തിൽ നമുക്ക് ബാല്യകാലം മുതലേ ആഗ്രഹമുണ്ടായിരുന്നു" (*ഗിരിദീപം,*

പുറം, 1) എന്നു പ്രഖ്യാപിച്ചുകൊണ്ടാണ് ദൈവദാസൻ തന്റെ ആത്മകഥ ആരംഭിക്കുന്നത്. അതിസ്വാഭാവികമായ ഒരു ദൈവീക ഇടപെടൽ ദൈവദാസന്റെ ജീവിതത്തിൽ ബാല്യം മുതലേ ഉണ്ടായിരുന്നു എന്നുള്ളതിന്റെ ഒരു സൂചനകൂടിയാണിത്. തന്റെ ഹൃദയത്തിന്റെ ഉൾക്കാമ്പിൽ ദൈവം വിതച്ച സന്യാസജീവിതം മുളയ്ക്കുവാനും വളരുവാനും തുടങ്ങിയത് സെറാമ്പൂർ വാസകാലത്താണ്. അതിന് പ്രേരകമായതോ അക്കാലത്തിനകം അദ്ദേഹത്തിനു ലഭിച്ച സമുദായാനുഭവവും. ഇതിനെ സംബന്ധിച്ചുള്ള ദൈവീകപദ്ധതി തിരിച്ചറിയുവാൻ വി. കുർബാന, ധ്യാനം, പ്രാർത്ഥന ഇവയിലൂടെ കടന്നു പോകുമ്പോൾ താനറിയാതെ, "ദൈവത്തിന്റെ തിരുമുമ്പിൽ കളിമണ്ണിനെയെന്നപോലെ കുഴച്ചുവയ്ക്കപ്പെട്ടിരുന്ന നമ്മുടെ ഹൃദയത്തിന് ആദർശമാകുന്ന ആകൃതിയും, ആശയമാകുന്ന ഭംഗിയും ഉണ്ടായിവരുന്നതായി തോന്നിതുടങ്ങി" (*ഗിരിദീപം*, പേജ്, 83). ദൈവസേവനത്തേക്കാൾ അത്യുത്തമം ദൈവസമ്പാദനം എന്ന ഉൾകാഴ്ചയിൽ, സന്യാസസമൂഹങ്ങളുടെ രൂപീകരണത്തിൽ തന്റെ മനസ്സിനെ ദൈവദാസൻ ഉറപ്പിച്ചു. യേശുമിശിഹായെ പിതാവ് ദർശിക്കുന്നത് പരിപൂർണ്ണ സന്യാസിയായിട്ടാണ്. "ലോകരംഗത്ത് കാണപ്പെട്ടിട്ടുള്ള ഏകസന്യാസി യേശുമിശിഹാ ആകുന്നു. ... സന്യാസജീവിതത്തിന്റെ ഉത്ഭവസ്ഥാനവും, സ്ഥാപകനും, ആദർശപുരുഷനും യേശുവാകുന്നു" (*സന്യാസജീവിതസഹായി,* പേജ്, 16). ഈവാനിയോസ് ദർശനത്തിന്റെ ഹൃദയം യേശുവാണ്. ആ യേശുവിനെ അടുത്തനുഗമിക്കുന്നതിനായി സർവസംഗപരിത്യാഗിയായി ദൈവദാസൻ ഇറങ്ങിപ്പുറപ്പെടുന്നു.

**സന്യാസം: ക്രിസ്തീയജീവിതത്തിന്റെ ആഴപ്പെടൽ**

"ദൈവസമ്പാദനത്തേക്കാൾ മഹത്തരമായ മറ്റൊന്നും ചിതലുകളുടെ സങ്കേതമാകുന്ന ഈ ലോകത്തിൽ ലഭിക്കാനിടയുള്ളതല്ല (*ഗിരിദീപം*, പേജ്, 61). ദൈവസമ്പാദനത്തിലൂടെ, മിശിഹാനുകരണത്തിലൂടെ, സ്നേഹമാർഗ്ഗത്തിലൂടെ സന്യാസത്തിന്റെ ആഴങ്ങളിലേയ്ക്ക് വളരാൻ ദൈവദാസൻ നിർദ്ദേശിക്കുന്നു. ദൈവസമ്പാദനം മുഖമുദ്രയാക്കികൊണ്ട് മിശിഹാനുകരണജീവിതശൈലിയിൽ ദൈവത്തിനും, സഭയ്ക്കും, ദൈവജനത്തിനും വേണ്ടി, അർപ്പിതജീവിതം സ്നേഹത്തിന്റെ പൂർണ്ണതയിലെത്തിക്കുവാൻ, സന്യാസ സമൂഹങ്ങളിലെ ഓരോ അംഗവും വിളിക്കപ്പെട്ടിരിക്കുന്നു എന്ന് ദൈവദാസൻ ഓർമ്മിപ്പിക്കുന്നു. "ഒരു സന്യാസിക്ക് യേശുമാത്രം അവന്റെ ധനം, യേശു മാത്രം അവന്റെ സന്തോഷം, യേശു മാത്രം അവന്റെ ജീവിതപ്രമാണം" (*ഇടയലേഖനം*, 1946 നവംബർ 12, തിരുവനന്തപുരം, പേജ്, 2). ശിഷ്യത്വത്തിലൂടെ (സ്വയംപരിത്യാഗത്തിലൂടെ) ദൈവത്തെ സമ്പാദിക്കുന്നതിലൂടെ സ്വർഗ്ഗരാജ്യം പ്രാപിക്കുക വഴി ക്രിസ്തുശിഷ്യൻ പരമാനന്ദം അനുഭവിക്കുന്നു. പിതാവ് തുടർന്നു പറയുന്നു, "ദൈവസമ്പാദനത്തിലെത്തുന്നവന്റെ മാർഗ്ഗദർശി ത്യാഗമായിരിക്കും. ത്യാഗംകൊണ്ടല്ലാതെ അനന്യസാധാരണമായ ദൈവസാമീപ്യം ലഭിക്കാവതല്ല. ദൈവവുമായി വളരെ അടുത്തു നിൽക്കണമെന്നുള്ളവർ സകലത്തിലും യേശുമിശിഹായെതന്നെ അനുകരിച്ചേ മതിയാവുകയുള്ളൂ" (*ഗിരിദീപം*, പേജ്, 61). അങ്ങനെയുള്ളയാൾ സ്വകുടുംബത്തെയെന്നല്ല, സ്വരാജ്യത്തെയെന്നല്ല, ലോകത്തെതന്നെ ഉപേക്ഷിക്കണം, പോരാ അവനവനെപ്പോലും ഉപേക്ഷിക്കണം.

ദൈവം സ്നേഹമെന്നു തിരിച്ചറിയുന്നവൻ ആ സ്നേഹവലയത്തിൽ ആയിത്തീരുന്നു. സകലതും പരിത്യജിച്ചുകൊണ്ട് യേശുതമ്പുരാനെ അനുഗമിക്കുക അതിലാണ് ക്രിസ്തീയ ജീവിതപൂർണ്ണത (മത്തായി 19; മർക്കോസ് 10; ലൂക്കാ 18) എന്ന് യേശു പറയുന്നു. മാർ ഈവാനിയോസ് പിതാവിന്റെതന്നെ വാക്കുകളിൽ, ... "ഒരു പ്രദേശത്തേയോ, ഒരു രാജ്യത്തേയോ ക്രിസ്തീയ ചൈതന്യത്തെ അളക്കുവാനുള്ള തെറ്റാത്ത ഒരു മാനദണ്ഡം അതതു സ്ഥലങ്ങളിലെ സന്യാസത്തിന്റെ നിലയാണ്. എവിടെ സന്യാസജീവിതം അഭിവൃദ്ധിപ്പെട്ടിരിക്കുന്നുവോ, അവിടെ ക്രിസ്തീയജീവിതവും അഭിവൃദ്ധിപ്പെട്ടിരിക്കുന്നു. എവിടെ സന്യാസജീവിതം ക്ഷയോന്മുഖമായിരിക്കുകയോ അഥവാ നശിച്ചുപോകുകയോ ചെയ്തുവോ, അവിടെ ക്രിസ്തീയജീവിതത്തിന്റെ സ്ഥിതിയും അപ്രകാരം തന്നെ" (*ഇടയലേഖനം*, 1946 നവംബർ 12, പേജ്, 4).

**ദൈവദാസന്റെ സന്യാസസിദ്ധി മലങ്കര സന്യാസസമൂഹങ്ങളിൽ**

സഭയുടെ ചരിത്രത്തിൽ സമർപ്പിത സമൂഹങ്ങൾ എന്നും ഒരു ആദ്ധ്യാത്മിക നവീകരണ ദൗത്യം നിറവേറ്റിയിട്ടുണ്ട്. ആർഷഭാരതത്തിന്റെ സംസ്കാരവും



പൈതൃകവും കാത്തുസൂക്ഷിച്ച് ദൈവദാസൻ സ്ഥാപിച്ചതും (OIC & SIC), പ്രോത്സാഹനം നൽകിയതും (DM) ആയ സമൂഹങ്ങളുടെ ആവീർഭാവവും മലങ്കരസഭയുടെ ആദ്ധ്യാത്മിക നവീകരണം ലക്ഷ്യം വച്ചുകൊണ്ടുള്ളതായിരുന്നു. മാർ ഈവാനിയോസ് പിതാവിന്റെ വാക്കുകളിൽ, "സന്യാസസമൂഹം സഭയ്ക്കുള്ളിലെ ഒരു ചെറിയ സഭയാണ്. ... കേവലം സ്നേഹംകൊണ്ട് സ്വമനസ്സാ യേശുവിനെ അനുഗമിക്കുന്ന സഭ - വി. സഭയ്ക്കുള്ളിലുള്ള വി. സഭ - തിരുസഭയുടെ ചങ്കാകുന്ന ചെറിയ 'സഭ' സന്യാസ സമൂഹമാകുന്നു" (*സന്യാസജീവിതസഹായി*, 17-19). അസ്വസ്ഥതകളും, സഭാപരമായ പ്രശ്നങ്ങളും മൂലം ആദ്ധ്യാത്മിക ചൈതന്യം ക്രമേണ നഷ്ടപ്പെട്ടുകൊണ്ടിരുന്ന മലങ്കരസഭയിൽ തികഞ്ഞ ആത്മീയത കൈവരാതെ സഭാപുനരുദ്ധാരണം അസാദ്ധ്യമെന്ന് ദൈവദാസനു ബോദ്ധ്യമായി. മലങ്കരസഭയിലെ ദൈവമക്കളുടെ ആദ്ധ്യാത്മിക വളർച്ച സാധിച്ചാൽ, സഭ വളരുകയായി എന്ന നിഗമനത്തിൽ എത്തിയ തിരുമേനി കുടുംബ നവീകരണത്തിനു മുൻതൂക്കം നൽകി പ്രവർത്തിക്കുവാൻ തുടങ്ങി.

സന്യാസ സമൂഹരൂപീകരണത്തെകുറിച്ചു ഒരിക്കൽ വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്ത പറഞ്ഞു, "നമ്മുടെ സഭ ശക്തിയുള്ള സഭയല്ല. ഇങ്ങനെയുള്ള സ്ഥാപനങ്ങൾ ശക്തിയുള്ള സഭകളിലേ സാധിക്കുകയുള്ളൂ. നമുക്കും ഇതൊക്കെ മുമ്പുണ്ടായിരുന്നു. ദുഷിക്കപ്പെട്ടു പോയതുകൊണ്ട് പിതാക്കന്മാർ വേണ്ടന്നുവച്ചതാണ്" (എ. ഫീലിപ്പോസ്, കാതോലിക പുനരൈക്യചിന്തകൾ, പേജുകൾ 153,154). മലങ്കരസഭയെ ആദ്ധ്യാത്മികമായി ഉയർത്താൻ സന്യാസസമൂഹം വേണമെന്ന നിഗമനത്തിലത്രേ ദൈവദാസൻ അവസാനം സെറാംപൂർ വിട്ടുപേക്ഷിച്ച് മുണ്ടൻമലയിൽ എത്തിച്ചേർന്നത്. "സകലതും ഉപേക്ഷിച്ച് നിന്റെ പിന്നാലെ വന്നിരിക്കുന്നു എന്ന് പറയുവാൻ തക്കവണ്ണം മന:ശക്തിയും, ദൈവാനുഗ്രഹവും ലഭിച്ചവരത്രേ ദൈവത്തെ സമ്പാദിച്ചവർ. ... അവരിലൂടയത്രേ ലോകത്തിന് യേശുമിശിഹായെ അറിയുവാൻ കഴിഞ്ഞിട്ടുള്ളത്. സന്യാസപദം പ്രാപിക്കുന്ന ഒരാളാൽ ഇവയൊക്കെ സാധിക്കാവുന്നതാണ്" (*ഗിരിദീപം*, പേജുകൾ, 84-85). മുണ്ടൻ മലയിൽ ആരംഭിച്ച ബഥനി സന്യാസ സമൂഹത്തെകുറിച്ച് ശ്രീ. കെ. സി. മാമ്മൻമാപ്പിള എഴുതി: "ക്രൈസ്തവ ലോകത്തിന്റെയെന്നല്ല, ഇതരമതവിഭാഗങ്ങളുടേയും സവിശേഷമായ ശ്രദ്ധയേയും ആദരവിനേയും, ആകർഷിച്ച ബഥനിപ്രസ്ഥാനം ഒരു സാമൂഹിക കോളിളക്കംതന്നെ ഉണ്ടാക്കിയതാണ്. ... എം. എ. അച്ചൻ കാവിവസ്ത്രവും, മൺചട്ടിയുമായി മഹാകവി ടാഗോറിന്റെ വിശ്വഭാരതിയേയും, മഹാത്മാഗാന്ധിയുടെ സബർമതി ആശ്രമത്തേയും അനുസ്മരിപ്പിക്കുന്ന റാന്നിയിലെ ബഥനിക്കുന്നിൽ ആസ്ഥാനമുറപ്പിച്ചപ്പോൾ സമുദായഭക്തന്മാർക്ക് അതൊരു തീർത്ഥാടനകേന്ദ്രമായിരുന്നു. എന്തുവന്നാലും മടിശ്ശീലകൾ അഴിക്കാതെ ഭൂതം കാക്കുന്ന നിധിപോലെ ദ്രവ്യം സൂക്ഷിച്ചിരിക്കുന്ന പ്രസിദ്ധ പിശുക്കന്മാർപോലും അന്ന് ആബോ ഗീവറുഗീസിന്റെ ജീവിതരീതിയിലും, വാഗ്വൈഭവത്തിലും അകപ്പെട്ട് പണം വാരിക്കോരി സംഭാവന ചെയ്തിരുന്നു" (*മലയാള മനോരമ* 1953, ജൂലൈ 17).

കന്യകാമഠപ്രസ്ഥാനം സഭയ്ക്ക് വരുത്തുന്ന ഉണർവും അനുഗ്രഹവും വളരെയേറെയെന്ന് ബഥനി ജനയിതാവു കണ്ടു. വിദ്യാലയങ്ങൾ സ്ഥാപിക്കുക, സ്ത്രീവർഗ്ഗത്തിന്റെ ആദ്ധ്യാത്മികത ഉണർത്തുക, ആതുരസേവനം നിർവഹിക്കുക, വിജാതീയ സ്ത്രീകളുടേയും കുഞ്ഞുങ്ങളുടേയും ഇടയിൽ സുവിശേഷം പ്രസംഗിക്കുക, മാനസാന്തര വേല, മതാഭ്യസനം ഇവ നടത്തുക ആദിയായവ കന്യാസ്ത്രീകളെകൊണ്ട് സാധിക്കുമെന്ന് ദൈവദാസൻ മനസ്സിലാക്കി (*ഇടയലേഖനം*, 1952 സെപ്റ്റംബർ 21, തിരുവനന്തപുരം, പേജ്, 4). പിതാവിന്റെ തന്നെ വാക്കുകൾ ശ്രദ്ധിക്കുക: "ഒരു ഗൃഹത്തിന്റേയും, വി. സഭയുടേയും ഉള്ളറയിൽ ദൈവത്തിനുള്ള സ്ഥാനം സ്ത്രീജനങ്ങളുടെ മനോഗതിയുടെ ആനുകൂല്യമനുസരിച്ചാകയാൽ തങ്ങളെതന്നെ ദൈവത്തിനായി നൽകിയിട്ടുള്ള കന്യാസ്ത്രീകൾ ഉണ്ടായിരിക്കുന്നത് മലങ്കരസഭയുടെ പുരോഗതിക്ക് അത്യാവശ്യമാണ്" (*ഗിരിദീപം*, പേജ്, 90). അങ്ങനെ മലങ്കരസഭയിൽ മൂന്ന് സന്യാസ സമൂഹങ്ങളും ഉദയം ചെയ്തു. എന്ത് ത്യാഗം സഹിച്ചും അതിനെ സംരക്ഷിക്കുന്നതിൽ, അതിനെ നിലനിർത്തുന്നതിൽ, ദൈവവിളി പ്രോത്സാഹിപ്പിക്കുന്നതിൽ ദൈവദാസൻ പരിശ്രമിച്ചു (*ഇടയലേഖനം*, 1946 നവംബർ 12, തിരുവനന്തപുരം, പേജുകൾ, 9-10).

**സന്യാസത്തിന്റെ ഇന്നത്തെ ദൗത്യം സഭയിൽ**

ഭൗതിക സംസ്കാരത്തിന്റെ കടന്നാക്രമണം അതിശക്തമായി അനുഭവപ്പെടുന്ന നമ്മുടെ ആധുനിക ജീവിത പശ്ചാത്തലത്തിൽ, ആദ്ധ്യാത്മിക വീക്ഷണങ്ങൾ പരിപോഷിപ്പിക്കേണ്ടത് എത്രയോ ആവശ്യമായിരിക്കുന്നു. ലോകത്തേയും, ലൗകിക മാനദണ്ഡങ്ങളേയും അതിജീവിക്കുവാൻ നിയോഗിക്കപ്പെട്ടിട്ടുള്ള സന്യാസജീവിതത്തിൽപോലും ഭൗതികത കടന്നുവരുന്ന സാഹചര്യത്തിൽ സന്യാസശ്രേഷ്ഠനായ ദൈവദാസന്റെ ഉറപ്പുള്ള സന്യാസദർശനങ്ങളും, അചഞ്ചലമായ ബോധ്യങ്ങളും ഉത്തേജിപ്പിക്കട്ടെ, മുമ്പോട്ടു നയിക്കാൻ പ്രേരിപ്പിക്കട്ടെ. കുടും

ബത്തെ സംബന്ധിച്ചുള്ള സുന്നഹദോസ് പ്രഖ്യാപന ശേഷവും, അതിന്റെ ചർച്ച നടന്നുകൊണ്ടിരിക്കുന്നതുമായ ഈ കാലയളവിൽതന്നെ സമർപ്പിത വർഷം പ്രഖ്യാപിച്ചിരിക്കുമ്പോൾ കുടുംബങ്ങളുടെ നവീകരണത്തിൽ സന്യസ്തർക്കുള്ള പങ്കിനെക്കുറിച്ചും ചിന്തിക്കേണ്ടതായിട്ടുണ്ട്. നിശ്ചയദാർഢ്യവും ധാർമ്മികചൈതന്യവുമുള്ള പ്രതിജ്ഞാബദ്ധമായ അർപ്പണജീവിതം കാഴ്ചവെയ്ക്കുവാൻ കുടുംബങ്ങൾ പ്രാപ്തരാകണം. ആത്മാവിന്റെ അലസതയും, അശ്രദ്ധയും മാറ്റി ദൈവത്തോടും സഹോദരങ്ങളോടുമുള്ള കർത്തവ്യനിർവഹണത്തിനായി കൂദാശാപരവും പ്രാർത്ഥനാനിരതവുമായ മാതൃകാജീവിതത്തിന് കുടുംബാംഗങ്ങളെ പ്രാപ്തരാക്കുന്നതിനു വേണ്ടി സന്യാസസമൂഹങ്ങൾ നിലകൊള്ളണം. മലങ്കരസഭയിൽ സമർപ്പിതവർഷത്തിന് തുടക്കം കുറിച്ചപ്പോൾ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ പറഞ്ഞ ചിന്തകളെ ഇതോട് ചേർത്ത് അനുസ്മരിക്കാം: "സഭയ്ക്ക് ദൈവം നൽകിയിട്ടുള്ള വലിയ കൃപയാണ് സന്യാസം. സുവിശേഷ മൂല്യങ്ങൾക്കനുസരിച്ച് അനുഗ്രഹം നേടാനും, അനുഗ്രഹമായി മാറാനും വിളിക്കപ്പെട്ടവരാണ് സന്യാസികൾ."

ഈ വർഷം സമർപ്പിതവർഷമായി തിരുസഭ പ്രഖ്യാപിച്ചിരിക്കുമ്പോൾ, മലങ്കരസഭയിലെ സന്യാസത്തിന്റെ വിളിയും ദൗത്യവും ദൈവദാസന്റെ ദർശനത്താൽ വിരചിതമാക്കുവാൻ നമുക്ക് പരിശ്രമിക്കാം. ഭാരതത്തിൽ ജനിച്ചുവളർന്ന സന്യാസ സമൂഹങ്ങൾ ഇന്ന് ആഗോളസഭയുടെ ശുശ്രൂഷകളിൽകൂടി പങ്കുകാരായി തീരുന്ന അവസ്ഥയിൽ എത്തിയെങ്കിൽ നാം നമ്മുടെ വളർച്ചയിൽ പങ്കുകാരാവുകയാണ്. സഭയുടെ പൂർവകാല ചരിത്രത്തിൽ പുനർവായന നടത്തുമ്പോൾ കലുഷിതമായ സാഹചര്യത്തിൽ സന്യാസസമൂഹങ്ങൾ സ്ഥാപിച്ച് ആ സ്ഥിതിവിശേഷങ്ങൾ മറികടന്ന ദൈവദാസന്റെ ദർശനം, വളരെ പ്രശംസനീയം തന്നെയാണ്. സന്യാസസമർപ്പണത്തെകുറിച്ച് പ്രത്യേക വിധമായി വിചിന്തനം നടത്തപ്പെടുന്ന ഈ അവസരത്തിൽ സമർപ്പിതർ നേരിടുന്ന വെല്ലുവിളികളെ തരണം ചെയ്യുവാൻ ഇവാനിയൻ സന്യാസദർശനങ്ങൾ പുനർജ്ജീവിപ്പിക്കുവാൻ സമർപ്പിതരായ നമുക്ക് മുമ്പോട്ട് കടന്നു വരാം. സുവിശേഷോപദേശങ്ങളുടെ വഴിയിൽ സഞ്ചരിക്കുവാൻ, സന്യാസോചിതമായ ചുവടുവയ്പ് നടത്തുവാൻ നമുക്ക് സന്നദ്ധരാകാം. അങ്ങനെ ഇവാനിയൻ സന്യാസദർശനം നിത്യം നിലനിൽക്കട്ടെ!





# അവിസ്മരണീയം ഒരു തീർത്ഥാടനം

**ഫാ. ചെറിയാൻ താഴമൺ**
സി. ഇ. ഒ., ദീപിക

**നടതുറക്കൽ**

2014 നവംബർ മാസം മൂന്നു മുതൽ ഏഴു വരെയായിരുന്നു തിരുവനന്തപുരം മേജർ അതിരൂപതയിലെ വൈദികരുടെ വാർഷിക ധ്യാനം. പാലാ അൽഫോൻസ്യൻ പാസ്റ്ററൽ ഇൻസ്റ്റിറ്റ്യൂട്ടിൽ അഭിവന്ദ്യ പിതാക്കന്മാരും വൈദികരും ഒന്നിച്ചു നടത്തിയ ധ്യാനം നയിച്ചത് മാനന്തവാടി രൂപതിയലെ ബഹു. ജോൺ പുതുക്കളം അച്ചൻ. വൈദിക ജീവിതത്തിൽ ആഴപ്പെടുവാനും സ്വർഗപിതാവിന്റെ പൂർണതയിലേക്കു വളരുവാനും അജപാലന ശുശ്രൂഷകൾക്കാവശ്യമായ ഊർജം സ്വീകരിക്കുവാനുമായി ഊർജസ്രോതസായ ദൈവപിതാവുമായി ഉറ്റിരുന്ന ദിവസങ്ങൾ. ധ്യാനസന്ദർഭത്തിൽ ഭാരതത്തിലെ പ്രഥമ വിശുദ്ധയുടെ കബറിടത്തിലെത്തി വിശുദ്ധ കുർബാന അർപ്പിച്ചതും ഒരു പ്രത്യേക ആത്മീക അനുഭവമായിരുന്നു. നവംബർ ഏഴാം തീയതി ധ്യാനത്തിന്റെ സമാപനത്തിൽ ബസേലിയോസ് ക്ലീമിസ് ബാവാ തിരുമനസുകൊണ്ട് വരുംദിനങ്ങളിലെ അജപാലന ശുശ്രൂഷകൾക്കാവശ്യമായ ചില പ്രായോഗിക നിർദേശങ്ങൾ നൽകി. കൂട്ടത്തിൽ അദ്ദേഹം ഒരു നിർദേശം വച്ചു. "നവംബർ അവസാനവാരം മുതൽ 2015 ജനുവരി രണ്ടാം വാരം വരെ വിശുദ്ധ ഫ്രാൻസിസ് സേവ്യറിന്റെ പൂജ്യശരീരം ഗോവായിൽ പൊതുദർശനത്തിനു പ്രതിഷ്ഠിക്കുന്നുണ്ട്. ബഹു. അച്ചന്മാർക്ക് താല്പര്യമുണ്ടെങ്കിൽ നമുക്ക് ഒന്നിച്ച് ഡിസംബർ ആദ്യ ആഴ്ച ഗോവായിലേക്ക് പോകാം". സുവിശേഷ പ്രവർത്തനങ്ങൾകൊണ്ട് ക്ഷീണിതരായിരുന്ന അപ്പസ്തോലന്മാരോട് "നമുക്ക് അക്കരയ്ക്കു പോകാം" (മർക്കോസ് 4:35) എന്നു യേശുനാഥൻ പറഞ്ഞപ്പോൾ അവർ ആവേശത്തോടെ വള്ളത്തിൽ കയറിയതുപോലെ വൈദികർ ആവേശത്തോടെ പറഞ്ഞു. "പോകാം". ഒഴിവാക്കാൻ സാധിക്കാത്ത അജപാലന കാര്യങ്ങൾ മുൻകൂർ ക്രമീകരിച്ചിരുന്നവരൊഴികെ മറ്റെല്ലാവരും ഈ തീർത്ഥാടനത്തിൽ പങ്കെടുക്കുമെന്നറിയിച്ചു. വേണ്ട ക്രമീകരണങ്ങൾ നടത്താൻ ഏതാനും വൈദികരെ ബാവാ തിരുമേനി ചുമതലപ്പെടുത്തി.

**തീർത്ഥാടനം**

തീർത്ഥാടനം എല്ലാ വിശ്വമതങ്ങളിലും ദൃശ്യ

മാണ്. തീർത്ഥത്തിലേക്കുള്ള അടനമാണല്ലോ തീർത്ഥാടനം. ലക്ഷ്യമോ ആത്മശുദ്ധീകരണവും. അതുകൊണ്ടാണ് പുണ്യസ്ഥലങ്ങളിലെത്തി സ്നാനം നടത്തുന്നത്. പാപങ്ങളിൽ നിന്നും പരാജയങ്ങളിൽ നിന്നും വേദനകളിൽ നിന്നും മോചനം ലഭിക്കാനും നന്മയിലും പുണ്യത്തിലും വളരാനും. പുണ്യതീർത്ഥത്തിലുള്ള സ്നാനം അതിന്റെ ഭൗതികഭാവം മാത്രമാണ്. ഭൗതികമായ സ്നാനം വഴി ആത്മശുദ്ധി നേടാൻ സാധിക്കുന്നു എന്നാണ് ചിന്തയും പ്രതീക്ഷയും.

**തീർത്ഥാടനം ഇതരമതങ്ങളിൽ**

ഇസ്ലാമിന് തീർത്ഥാടനം വിശ്വാസ പ്രഖ്യാപനവും പ്രാർത്ഥനയും ദാനധർമ്മവും നോമ്പാചരണവും പോലെ മതജീവിതത്തിന്റെ പഞ്ചപ്രമാണങ്ങളിൽ ഒന്നാണ്. പാപമോചനത്തിനും സ്വർഗപ്രാപ്തിക്കുമുള്ള ഒരു വഴിയാണവർക്ക് തീർത്ഥാടനം. ഹിന്ദുക്കൾക്കും തീർത്ഥാടനം പ്രധാനമാണ്. പ്രധാനമായും ഏഴു കാര്യങ്ങളാണ് തീർത്ഥാടനം കൊണ്ടവർ ലക്ഷ്യം വയ്ക്കുന്നത്.

1. വിശുദ്ധ ജീവിതം നയിച്ചവരെ അനുസ്മരിക്കൽ.
2. ഈശ്വരനിൽ മനസ് ഉറപ്പിക്കാനും ഈശ്വരനെ മഹത്വപ്പെടുത്താനും.
3. ആത്മിക വളർച്ചയ്ക്കും ആത്മഫലപ്രാപ്തിക്കും.
4. പാപമോചനത്തിനും ആത്മവിശുദ്ധീകരണത്തിനും.
5. പുണ്യപുരുഷന്മാരുടെ ദർശനത്തിനും അവരിൽ നിന്ന് ഉപദേശം തേടുന്നതിനും.
6. ചില പ്രത്യേക മതാചാരങ്ങൾ അനുഷ്ഠിക്കുന്നതിന്.
7. ആത്മിക അനുഭവത്തിൽ ആഴപ്പെടാൻ.

**തീർത്ഥാടനം സഭയിൽ**

ക്രിസ്തുമതത്തിലും തീർത്ഥാടനത്തിന് വലിയ പ്രാധാന്യമാണ് കല്പിച്ചിരിക്കുന്നത്. സഭയെക്കുറിച്ചു പറയുന്നതുതന്നെ അവൾ ഈ ലോകത്ത് തീർത്ഥാടകയാണന്നാണല്ലോ. ക്രിസ്തീയ ജീവിതം ദൈവത്തോടൊപ്പമുള്ള തീർത്ഥാടനമാണ്. ദൈവവഴിയിലൂടെയുള്ള തീർത്ഥാടനമാണ്, ദൈവത്തിലേക്കുള്ള തീർത്ഥാടനമാണ്. ദൈവത്തിലേക്കുള്ള യാത്രയിൽ നമുക്കു മുമ്പേ നടന്നവരും ദൈവസന്നിധിയിൽ എത്തിയവരെന്ന് സഭ ഖണ്ഡിതമായി പ്രഖ്യാപിച്ചിട്ടുള്ളവരും (വിശുദ്ധർ) ജനിച്ചതും ജീവിച്ചതും പ്രവർത്തിച്ചതും മരിച്ചതുമായ സ്ഥലങ്ങൾ നമ്മെ ആത്മീകമായി ഉണർത്തുവാനും ഉത്തേജിപ്പിക്കുവാനും പര്യാപ്തമാണ്. പ്രസ്തുത സ്ഥലങ്ങളിലും സാഹചര്യങ്ങളിലും ആയിരിക്കുമ്പോൾ അവരുമായി ഒരാത്മിക ബന്ധത്തിലായിരിക്കുന്ന അനുഭവം ലഭിക്കുന്നു. അത്തരം സ്ഥലങ്ങളിലേക്കുള്ള തീർത്ഥാടനം അവരുടെ വീരോചിത ജീവിതത്തിന് അഭിവാദ്യങ്ങളും ആദരവും അർപ്പിക്കുവാനുതകുന്ന അവസരങ്ങളുമാണ്.

തീർത്ഥാടനത്തിന്റെ ഉള്ളർത്ഥങ്ങൾ തിരിച്ചറിഞ്ഞതുകൊണ്ടാണ് ബഹു. വൈദികർ ബാവായുടെ നിർദേശത്തെ സ്വാഗതം ചെയ്തത്. ഭാരതത്തിന്റെ തീരപ്രദേശങ്ങളിലൂടെ സുവിശേഷം പ്രഘോഷിച്ച് പതിനായിരങ്ങൾക്ക് ജ്ഞാനസ്നാനം നൽകിയ വേദപ്രചാര മധ്യസ്ഥന്റെ പൂജ്യശരീരം ദർശിക്കുവാനും വണങ്ങുവാനും ലഭിക്കുന്ന അവസരം തീർച്ചയായും കൃപാദായകമാണ്. വിശുദ്ധ ഫ്രാൻസിസ് സേവ്യറിനെപ്പോലെ അനേക മിഷനറിമാർ ശുശ്രൂഷ ചെയ്ത സ്ഥലങ്ങളും സ്ഥാപനങ്ങളും ഉൾക്കൊള്ളുന്ന ഗോവായിലേക്കുള്ള തീർത്ഥാടനം തീർച്ചയായും അനുഗ്രഹദായകമാണ്.

**പോർട്ടുഗീസുകാരുടെ ഭരണകേന്ദ്രം**

ഗോവാ ഭാരത കത്തോലിക്കാ സഭയെ സംബന്ധിച്ച് വളരെ പ്രധാനമാണ്. പോർട്ടുഗീസ് ഭരണകാലത്തെ ഭാരതത്തിലെ ആസ്ഥാനം, ഒരു കാലത്ത് ഭാരതത്തിലെ സഭയെ മുഴുവൻ നിയന്ത്രിച്ചിരുന്ന ഗോവാ അതിരൂപതയുടെ ആസ്ഥാനം, വിശുദ്ധ ഫ്രാൻസിസ് സേവ്യറിന്റെ പൂജ്യശരീരം അഴിവില്ലാതെ സംരക്ഷിക്കപ്പെടുന്ന ബോം ജീസസ് ബസിലിക്കായും മറ്റ് അനേക മനോഹരമായ ദൈവാലയങ്ങളും ശ്രീലങ്കയുടെ അപ്പസ്തോലൻ വിശുദ്ധ ജോസഫ് വാസ് ജനിച്ചതും വളർന്നതും താമസിച്ചിരുന്നതുമായ സ്ഥലം, ഇങ്ങനെ എത്രയെത്ര പ്രത്യേകതകൾ.

**ദൈവത്തിന്റെ കരുതൽ**

1552ൽ മരിച്ച വിശുദ്ധ ഫ്രാൻസിസ് സേവ്യറിന്റെ പജ്യശരീരം 462 വർഷങ്ങൾക്ക് ശേഷവും അഴിവില്ലാതെ കാണപ്പെടുന്നു. ഇത് ദൈവം തന്റെ ചില തെരഞ്ഞെടുക്കപ്പെട്ടവർക്കു നൽകുന്ന കൃപയും കരുതലുമായി കാണാം. സഭയുടെ ചരിത്രത്തിൽ അഴിയപ്പെടാതിരിക്കുന്ന ഏറ്റവും പുരാതന പൂജ്യശരീരം രണ്ടാം നൂറ്റാണ്ടിൽ രക്തസാക്ഷിണിയായ വിശുദ്ധ സിസിലിയായുടേതാണ്. മാതാവിന്റെ പ്രത്യേക ദർശനം ലഭിച്ച വിശുദ്ധ ബർണദീത്തായുടെ പൂജ്യശരീരം ജീവിച്ചിരുന്ന കാലത്തെ അത്രശോഭയിലും സൗന്ദര്യത്തിലും ഇന്നും കാണപ്പെടുന്നുണ്ട്.

**പുറപ്പാട്**

വിശുദ്ധ ഫ്രാൻസിസ് സേവ്യറിലൂടെ ദൈവം വെളിപ്പെടുത്തുന്ന മഹത്വം ദർശിച്ച് ദൈവത്തെ മഹത്വപ്പെടുത്തുവാനും വിശുദ്ധന്റെ മധ്യസ്ഥം തേടുവാനുമായി നവംബർ മൂന്നാം തീയതി രാവിലെ 9.50 മണിക്ക് തിരുവനന്തപുരം മേജർ അതിരൂപതയിലെ എഴുപത്തിമൂന്ന് വൈദികർ ബാവാ തിരുമേനിയുടെ നേതൃത്വത്തിൽ യാത്ര പുറപ്പെട്ടു. ആലപ്പുഴ സ്റ്റേഷനിൽ നിന്ന് തിരുവല്ലാ അതിരൂപതയിലെ രാമനാലിൽ

വന്ദ്യ ചെറിയാൻ കോർ എപ്പിസ്കോപ്പായും ചെറിയാൻ താഴമൺ അച്ചനും തീർത്ഥാടക സംഘത്തോടു ചേർന്നു. ഇന്ത്യൻ റെയിൽവേ അധികാരികളുടെ പ്രത്യേക അനുവാദം വാങ്ങി ഒരു ബോഗി പ്രത്യേകമായി തരപ്പെടുത്തിയിരുന്നു. യാത്രാ ക്രമീകരണങ്ങളുടെ ചുമതല വലിയവീട്ടിൽ ബഹു. നെൽസൺ അച്ചനായിരുന്നു. തിരുഅനന്തന്റെ പുരത്തുനിന്ന് ലോക്യമാന്യതിലക് സ്റ്റേഷൻ വരെ പോകുന്ന 'നേത്രാവതി' എക്സ്പ്രസിലായിരുന്നു യാത്ര. പുണ്യസ്ഥലത്തേക്കുള്ള പുണ്യയാത്ര പുണ്യമായ 'ധർമ്മസ്ഥലത്തു'കൂടി ഒഴുകുന്ന പുണ്യനദിയുടെ പേരുള്ള ട്രെയിനിലായത് ആകസ്മികമാക്കാൻ തരമില്ല. കർണ്ണാടകയിലെ ചിക്കമംഗ്ളൂർ ജില്ലയിലെ പശ്ചിമഘട്ടത്തിൽ നിന്നുത്ഭവിച്ച് 'ധർമ്മസ്ഥല'വും കടന്ന് മംഗലാപുരത്തുനിന്ന് തെക്ക് അറേബ്യൻ സമുദ്രത്തിലെ പതിക്കുന്ന നദിയാണ് 'നേത്രാവതി'.

'ലോകമാന്യതിലക്' സ്റ്റേഷൻ വരെയാണ് 'നേത്രാവതി' എക്സ്പ്രസിന്റെ യാത്ര. 1856 മുതൽ 1928 വരെ ജീവിച്ച ഭാരതസ്വാതന്ത്ര്യ സമര ദേശീയ നേതാക്കൻമാരിൽ ഒരാളായിരുന്നു ബാലഗംഗാധര തിലകൻ. മഹാരാഷ്ട്രയിലെ രത്നഗിരിയിൽ ജനിച്ച അദ്ദേഹത്തിന്റെ പേരിലുള്ള സ്റ്റേഷനാണ് 'ലോകമാന്യതിലക്'. 'കുർലാ' എന്നറിയപ്പെട്ടിരുന്ന സ്റ്റേഷനാണ് 1999-ൽ 'ലോകമാന്യതിലക്' എന്ന് പുനർനാമം ചെയ്യപ്പെട്ടത്.

**സാധാരണ യാത്രയല്ല തീർത്ഥയാത്ര**

ഒരു സ്ലീപ്പർ കമ്പാർട്ടുമെന്റിലുള്ള യാത്ര, അതും കേരളത്തോട് ഇന്ത്യൻ റെയിൽവേയുടെ അവഗണനയുടെ ആഴം പ്രഥമദൃഷ്ട്യാ വെളിവാകുന്ന പരാധീനതകളുടെ പര്യായമായ ബോഗി. ഇതൊരു വിനോദയാത്രയായിരുന്നെങ്കിൽ പരാതികളുടെ പ്രളയം തന്നെ ഉണ്ടായേനെ. അതാണ് വിനോദയാത്രയും തീർത്ഥയാത്രയും തമ്മിലുള്ള വ്യത്യാസം. ആർക്കും യാതൊരു പരാതിയുമില്ല. പരിമിതികൾ ആരും പരിഗണിക്കുന്നില്ല. ലോകത്തെവിടെ ചെന്നാലും പ്രത്യേക പരിഗണനന ലഭിക്കുന്ന 'സഭയുടെ രാജകുമാരൻ' നമ്മുടെ ബാവാ തിരുമേനിയും സ്ലീപ്പർ ക്ലാസിലെ ഒരു സീറ്റിൽ ഒതുങ്ങി. പൗരോഹിത്യ കൂട്ടായ്മയുടെ ഊഷ്മളതയും തീർത്ഥാടനത്തിന്റെ അരൂപിയും ഒത്തുചേർന്നുള്ള ഒരു ദിവ്യാനുഭൂതി ബോഗിയിലാകമാനം നിറഞ്ഞു നിന്നിരുന്നു. തന്റെ വൈദികരെ ഓരോരുവനെയും പ്രത്യേകം കരുതുന്ന കാതോലിക്കാബാവാ തിരുമേനി. ഏറ്റവും പ്രായം കൂടിയ വൈദികൻ മുതൽ ഏറ്റവും യുവവൈദികൻ വരെ എല്ലാവരുമായും വ്യക്തിപരമായി ഇടപഴകാനും ബാവാതിരുമേനി പ്രത്യേകം ശ്രദ്ധിച്ചു. 'നേതൃത്വത്തിന്റെ അടിത്തറ പ്രചോദനമാണ് , ആധിപത്യമല്ല. സഹകരണമാണ്, ഭീഷണിയല്ല' എന്ന സുപ്രസിദ്ധ പ്രചോദന ഗ്രന്ഥകാരൻ ആർതർ വാർഡിന്റെ നിരീക്ഷണം എത്രയോ ശരിയാണെന്നു തോന്നിയ സന്ദർഭം. കളിയും ചിരിയും ചായകുടിയും ചർച്ചകളും യാമപ്രാർത്ഥനകൾക്കും ഭക്താഭ്യാസങ്ങൾക്കും വിഘാതമായിരുന്നില്ല. യഥാസമയം ഭക്ഷണം ലഭിക്കാനുള്ള ക്രമീകരണങ്ങൾ യാത്രയിലുടനീളം. ഇക്കാര്യത്തിൽ മേലൂട്ട് ബഹു. ബോവാസച്ചനായിരുന്നു നേതൃത്വം. നാലാം തീയതി വ്യാഴാഴ്ച രാവിലെ ആറുമണിക്ക് തീർത്ഥാടക സംഘം ഗോവയിലെ 'മഡ്ഗാവ്' സ്റ്റേഷനിലെത്തി. സ്റ്റേഷനിൽ നിന്നു പുറത്തേക്കു വന്നപ്പോൾ രണ്ടു ബസുകൾ ഞങ്ങളെ കാത്ത് തയ്യാറായി കിടക്കുന്നു. അഞ്ചാം തീയതി രാത്രി പത്തുമണിക്ക് ഞങ്ങളെ തിരികെ റെയിൽവേ സ്റ്റേഷനിൽ എത്തിക്കുന്നതു വരെ ഞങ്ങളുടെ യാത്രക്ക് ഈ ബസുകൾ രണ്ടും ലഭ്യമായിരുന്നു.

'മഡ്ഗാവ്' സ്റ്റേഷനിൽ നിന്ന് ഏകദേശം ഒരു മണിക്കൂർകൊണ്ട് ഞങ്ങൾ 'ഓൾഡ് ഗോവാ'യിൽ താമസം ക്രമീകരിച്ചിരുന്ന സ്ഥലത്തെത്തി. ഗോവാ അതിരൂപത നിർമ്മിക്കുന്ന പുതിയ റിന്യൂവൽ സെന്ററിലായിരുന്നു താമസം. ഇരുപത്തിയൊന്നു കോടി രൂപാ മുടക്കി പണിയുന്ന സെന്റർ അതിരൂപതയിലെ ഇടവകകളും സ്ഥാപനങ്ങളും കൂടിയാണ് ഈ പണം സമാഹരിക്കുന്നത്. അനുകരണീയമായ ഒരു മാതൃക. സെന്ററിന്റെ പണികൾ പൂർത്തിയായിട്ടില്ല. എങ്കിലും ഗോവാ ആർച്ച് ബിഷപ് അഭിവന്ദ്യ ഫിലിപ്പ് നേരി തിരുമേനിയുടെ പ്രത്യേക നിർദേശപ്രകാരം സെന്റർ ഞങ്ങളുടെ താമസത്തിനായി ക്രമീകരിച്ചു നൽകി. ഔദ്യോഗികമായി ഉദ്ഘാടനം ചെയ്യപ്പെട്ടിട്ടില്ലാത്ത സെന്റർ മലങ്കര സഭയിലെ വൈദികരുടെ താമസം വഴി പ്രായോഗികമായി ഉദ്ഘാടനം ചെയ്യപ്പെട്ടു. പണി പൂർത്തിയാകാത്ത കെട്ടിടത്തിലെ പരിമിതികളൊന്നും ആർക്കും ബുദ്ധിമുട്ടായില്ലെന്നു മാത്രമല്ല, അവിടുത്തെ താമസം ദിവ്യമായ ഒരു അനുഭവമായിരുന്നു. അതിന്റെ കാരണം അറിയുന്നത് നല്ലതാണ്.

**വി. ജോസഫ് വാസ്**

ഈ മാസം പതിനാലാം തീയതി പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ തന്റെ ശ്രീലങ്കൻ സന്ദർശന സന്ദർഭത്തിൽ വിശുദ്ധനായി നാമകരണം ചെയ്യുന്ന ജോസഫ് വാസ് ഏറെക്കാലം താമസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തിരുന്ന കെട്ടിടവും ചാപ്പലും കേടുപോക്കി പുനരുദ്ധരിക്കുകയും പുതിയ ബ്ലോക്ക് കൂട്ടിച്ചേർത്തുമാണ് റിന്യൂവൽ സെന്റർ പണിയുന്നത്. 'വിശുദ്ധ ജോസഫ് വാസ് റിന്യൂവൽ സെന്റർ' എന്നാണിതിനു പേരു നൽകിയിരിക്കുന്നതും. സിലോണിലെ (ശ്രീലങ്ക) അപ്പസ്തോലൻ എന്നറിയപ്പെടുന്ന ഫാ. ജോസഫ് വാസ് 1651-ൽ ഗോവായിലെ ബൊനോളിമിൽ ജനിച്ചു. 1676-ൽ വൈദികനായി. രൂപതാ വൈദികനായിരുന്ന അദ്ദേഹം പിന്നീട് 'ഓറട്ടോറിയൻ' സന്യാസ സമൂഹത്തിൽ ചേർന്നു. കാൽനടയായി നടന്ന് സുവി

ശേഷം പ്രസംഗിച്ചു. ശ്രീലങ്കയിൽ മിഷൻ പ്രവർത്തനത്തിനു പോയി. ക്രൈസ്തവ പീഢനം നടക്കുമ്പോൾ ഒരു തൊഴിലാളിയായി വേഷപ്രച്ഛന്നനായിട്ടാണ് ശ്രീലങ്കയിലെത്തിയത്. തേയിലതോട്ടത്തിലെ തൊഴിലാളികളുടെയും കത്തോലിക്കരുടെയും ഇടയിൽ അജപാലകനായി ശുശ്രൂഷ തുടങ്ങി. തുടർന്ന് സുവിശേഷവത്കരണത്തിൽ വ്യാപൃതനായി. 1693-ലെ കൊടിയ വരൾച്ചക്കാലത്ത് വാസിന്റെ മധ്യസ്ഥതയിൽ നടന്ന 'മഴയുടെ അത്ഭുതം' വാസിന് രാജാവിന്റെയും ജനങ്ങളുടെയും പ്രീതി ലഭിക്കുവാൻ ഇടയാക്കി. 23 വർഷത്തെ സുവിശേഷ പ്രവർത്തനങ്ങൾക്കുശേഷം 1711 ജനുവരി 17- ന് അദ്ദേഹം കാൻഡിയിൽ വച്ച് അന്തരിച്ചു. 1996 ജൂലൈ ആറിന് പരിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പാ അദ്ദേഹത്തെ വാഴ്ത്തപ്പെട്ടവരുടെ ഗണത്തിലേക്കുയർത്തി.

**ബോം ജീസസ് ബസലിക്ക**

നാലാം തീയതി രാവിലെ 10.30-ന് വിശുദ്ധ ഫ്രാൻസിസ് സേവ്യറിന്റെ പൂജ്യശരീരം സ്ഥിരമായി സൂക്ഷിക്കുന്ന ബോം ജീസസ് (ഉണ്ണിമിശിഹാ) ബസലിക്കായുടെ പ്രധാന അൾത്താരയിൽ ബാവാ തിരുമേനിയും വൈദികർ എല്ലാവരും ചേർന്ന് വിശുദ്ധ കുർബാന അർപ്പിച്ചു. ബാംഗ്ളൂർ ഇടവകയിലെ ശ്രീ. പി.കെ. ചെറിയാനും ഭാര്യയും ബസലിക്കായിൽ വിശുദ്ധ കുർബാനയ്ക്ക് സന്നിഹിതരായിരുന്നു. ഭാരതത്തിലെ ആദ്യത്തെ ബസലിക്കായാണ് ബോം ജീസസ് (1946). വിശുദ്ധ ഫ്രാൻസിസ് സേവ്യറിന്റെ മരണത്തിന് 150 വർഷങ്ങൾക്കു ശേഷമാണ് അദ്ദേഹത്തിന്റെ പൂജ്യശരീരം ഗോവായിൽ എത്തിക്കുന്നത്. ടസ്കനിയിലെ ജനറൽ ഡ്യൂക് മെഡിച്ചി കോസിമോ മൂന്നാമൻ ഒരു സമ്മാനമായിട്ട് ഗോവയ്ക്കു നൽകിയതാണ് ഈ പൂജ്യ ശരീരം. വായു കടക്കാത്ത ഒരു ഗ്ലാസ് പേടകത്തിലാണ് പൂജ്യശരീരം ഇപ്പോൾ സൂക്ഷിക്കുന്നത്. ഈ ഗ്ലാസ് പേടകം ഫ്ളോറൻസ്കാരനായ ഒരു രത്നവ്യാപാരി 17-ാം നൂറ്റാണ്ടിൽ നിർമ്മിച്ചു നൽകിയ ഒരു വെള്ളി മഞ്ചത്തിൽ സൂക്ഷിച്ചിരിക്കുന്നു. ഭാരതത്തിലെ അലങ്കാരമേദുരമായ ദൈവാലയ നിർമാണ വാസുത വിദ്യയുടെ ഉത്തമ ഉദാഹരണമാണ് ബോം ജീസസ് ബസലിക്ക.

**സഭയുടെ സാർവത്രികത**

പുണ്യവാന്റെ പൂജ്യശരീരം നൂറ്റാണ്ടുകളായി സൂക്ഷിച്ചിരിക്കുന്ന ബസിലിക്കായിൽ വിശുദ്ധ കുർബാന അർപ്പിക്കാൻ സാധിച്ചത് ഒരു ഭാഗ്യം തന്നെ. അതു ബാവാ തിരുമേനിയോടും മലങ്കര സഭയിലെ മറ്റ് 74 വൈദികരോടുമൊപ്പമായത് അതി ഭാഗ്യം. ഭാഷ മനസിലായില്ലെങ്കിലും അനേക അന്യ ഭാഷക്കാരായ തീർത്ഥാടകർ വിശുദ്ധ കുർബാനയിൽ സംബന്ധിച്ച് വിശുദ്ധ കുർബാന സ്വീകരിച്ചു. സാർവത്രിക സഭയിലെ ഐക്യത്തിന്റെ മനോഹാരിത അനുഭവിച്ചറിഞ്ഞ ഒരു സന്ദർഭം. ബാവാ തിരുമേനിയുടെ സ്ലീബാ മുത്തി അനുഗ്രഹം പ്രാപിക്കാൻ അനേകർ കടന്നുവന്നതും സഭയുടെ വ്യത്യസ്ത പൈതൃക സമ്പന്നത വെളിവാക്കുന്ന സന്ദർഭമായിരുന്നു.

**'സേ' കത്തീഡ്രൽ**

വിശുദ്ധന്റെ പൂജ്യശരീരം പൊതുദർശനത്തിനും വണക്കത്തിനുമായി പ്രദർശിപ്പിക്കുന്നത് ദശകത്തിൽ ഒരിക്കലൊക്കെ മാത്രമാണ്. അപ്പോൾ മാത്രമേ പൂജ്യശരീരം വെള്ളിപേടകത്തിൽ നിന്നു പുറത്തെടുക്കാറുള്ളൂ. ഈ പ്രാവശ്യം പൊതുവണക്കത്തിനു പ്രദർശിപ്പിച്ചിരിക്കുന്നത് ബോം ജീസസ് ബസലിക്കയുടെ സമീപത്തുള്ള 'സേ കത്തീഡ്രലിലാണ്'. നവോത്ഥാന നിർമ്മാണ കലയുടെ ഉത്തമ ഉദാഹരണമാണ് 'സേ കത്തീഡ്രൽ'. ടസ്കൻ രീതിയിലുള്ള പുറം, കൊരീന്തിയൻ രീതിയിലുള്ള വാതിൽ സ്തൂപങ്ങൾ, പ്രധാന അൾത്താരയുടെ മുകളിലുള്ള കമാനത്തട്ട് ഇവയെല്ലാം ചേർന്ന് മനോഹരവും മനോജ്ഞവുമായ കത്തീഡ്രൽ.

അലക്സാണ്ടറിയായിലെ വിശുദ്ധ കത്രീനായുടെ നാമത്തിലാണ് കത്തീഡ്രൽ പ്രതിഷ്ഠിച്ചിരിക്കുന്നത്. 1510-ൽ അൽഫോൻസോ ദേ ആൽബുക്കർക്കിന്റെ നേതൃത്വത്തിൽ ഇസ്ലാമിക സൈന്യത്തെ യുദ്ധത്തിൽ പരാജയപ്പെടുത്തി ഗോവാ പിടിച്ചെടുത്തതിന്റെ സ്മാരകമായി നിർമ്മിച്ചതാണീ കത്തീഡ്രൽ. യുദ്ധം വിജയിച്ചത് വിശുദ്ധ കത്രീനായുടെ തിരുനാൾ ദിവസമായിരുന്നു. അതുകൊണ്ടാണ് കത്തീഡ്രൽ വിശുദ്ധയുടെ നാമത്തിൽ പ്രതിഷ്ഠിച്ചത്. ഗവർണ്ണർ ജോർജ് ഗബ്രാൾ ആയിരുന്നു ആദ്യത്തെ ദൈവാലയം കമ്മീഷൻ ചെയ്തത്. വിശുദ്ധ ഫ്രാൻസിസ് സേവ്യറിന്റെ മരണവർഷം 1552-ൽ ദൈവാലയം വലുതാക്കി. 1562-ൽ ഡോം സെബസ്റ്റ്യാനോ രാജാവ് പണിയാരംഭിച്ച് 1619-ൽ പൂർത്തിയാക്കി 1640-ൽ കൂദാശ ചെയ്യപ്പെട്ടതാണ് ഇപ്പോഴുള്ള ദൈവാലയം. ആദ്യം ഉണ്ടായിരുന്ന രണ്ട് ഗോപുരങ്ങളിൽ ഒന്ന് 1776-ൽ തകർന്നു വീണു. പിന്നീടത് നവീകരിച്ചു. 1919-ൽ ഈ കത്തീഡ്രലിൽ അൾത്താരക്ക് വലതുവശത്തുള്ള ചാപ്പലിൽ യേശുവിന്റെ ദർശനമുണ്ടായതായി പറയപ്പെടുന്നു. ലോകത്തിലേക്കും ഏറ്റവും ശബ്ദസുന്ദരമായ മണിയാണ് 'സേ കത്തീഡ്രലിന്റെ' മുഖവാരത്തിലുള്ളതെന്നാണ് പറയപ്പെടുന്നത്. 'സുവർണ്ണ മണി' എന്നാണീ മണി അറിയപ്പെടുന്നത്.

**പുണ്യദർശനം**

അനേകായിരങ്ങൾ വിശുദ്ധന്റെ പൂജ്യശരീരം വണങ്ങാനായി കാത്തുനിൽക്കുന്നുണ്ട്. ഞങ്ങൾ എത്തിയതിന്റെ തലേദിവസം മൂന്നരലക്ഷം തീർത്ഥാടകർ പൂജ്യശരീരം കണ്ടുവണങ്ങിയതായി അധികൃതരിൽ നിന്നറിയാൻ സാധിച്ചു. അധികസമയം കാത്തു നിൽക്കാതെ പൂജ്യശരീരം കണ്ടു വണങ്ങുന്നതിനും പ്രാർത്ഥിക്കുന്നതിനും അവസരം ലഭിച്ചു. കർദ്ദിനാളിനോടൊപ്പം കടന്നു ചെന്നതിന്റെ വില.

കുർബാനയ്ക്കുള്ള തിരുവസ്ത്രങ്ങളണിഞ്ഞ് ശാന്തമായി കിടക്കുന്ന രീതിയിലാണ് പൂജ്യശരീരം കാണപ്പെട്ടത്. നൂറ്റാണ്ടുകളുടെ പഴക്കംകൊണ്ട് ശരീരം ഇരുണ്ടു, തൊലി ചുക്കിച്ചുളിഞ്ഞു, അത്ര മാത്രം. ദൈവം തന്റെ പ്രിയരോടു കാണിക്കുന്ന പ്രത്യേക കരുണ, തന്റെ ദാസർക്കു നൽകുന്ന മഹത്വത്തിന്റെ ഒരു മേലങ്കി എന്നാണെനിക്കു തോന്നിയത്, അഴിവില്ലാത്ത ആ പൂജ്യശരീരം കണ്ടപ്പോൾ.

**മലങ്കര സഭയോട് ദൈവത്തിന്റെ കരുതൽ**

2014 ഡിസംബർ നാലാം തീയതി മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായും 75 വൈദികരും കൂടി വിശുദ്ധന്റെ പൂജ്യശരീരം വണങ്ങാനെത്തിയപ്പോൾ 1931-ലെ ഒരു സംഭവം എന്റെ മനസിലെത്തി. 1930 സെപ്റ്റംബർ 20-ാം തീയതിയിലെ ചരിത്രപ്രസിദ്ധമായ പുനരൈക്യ സംഭവത്തിനുശേഷം 1931-ൽ നടന്ന വിശുദ്ധ ഫ്രാൻസിസ് സേവ്യറിന്റെ പൂജ്യശരീരം പൊതുദർശനത്തിനു വയ്ക്കുന്ന ചടങ്ങിൽ ശരീരം പൊതുദർശനവേദിയിലേക്കു സംവഹിക്കാൻ പുനരൈക്യശില്പി ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും ഉണ്ടായിരുന്നു എന്ന സംഭവം. അന്നു ഹയരാർക്കിയോ, ഭദ്രാസനമോ, സഭാ സംവിധാനങ്ങളോ ഒന്നുമില്ലായിരുന്ന മാർ ഈവാനിയോസ് പിതാവിനെ അന്നത്തെ ഗോവാ ആർച്ച് ബിഷപ് പ്രത്യേകം ക്ഷണിച്ചിരുന്നു. ഇന്നത്തെ ഗോവാ ആർച്ച് ബിഷപ്പും ബാവാ തിരുമേനിയെ പ്രത്യേകം ക്ഷണിച്ചിരിക്കുന്നു. 1931-ൽ ഹയരാർക്കിയോ ഭദ്രാസനമോ സഭാഘടനയോ ഇല്ലാത്ത മാർ ഈവാനിയോസ് പിതാവിനെ ക്ഷണിച്ച് ആദരിച്ചതെങ്കിൽ ഇന്ന് സ്വയംഭരണ സഭയുടെ തലവനും പിതാവും കാതോലിക്കാബാവായും കർദ്ദിനാളും ഭാരതത്തിലെ കത്തോലിക്കാ മെത്രാൻ സംഘത്തിന്റെ തലവനും കേരള കത്തോലിക്കാ മെത്രാൻ സമിതിയുടെ അധ്യക്ഷനുമായ ബാവാ തിരുമേനിയെയാണ് സ്വീകരിച്ചാദരിച്ചത്. ദൈവം മലങ്കര സുറിയാനി കത്തോലിക്കാ സഭയെ നയിക്കുന്ന അത്ഭുത വഴികളോർത്ത് ഹൃദയമിടിക്കുന്നു, സന്തോഷാശ്രുകൊണ്ട് നയനങ്ങൾ നനയുന്നു.

**സേവ്യർ മാളികയിലെ ഫ്രാൻസിസ്**

പരിശുദ്ധ കത്തോലിക്കാ സഭ വേദപ്രചാര മധ്യസ്ഥനായി പ്രഖ്യാപിച്ചിരിക്കുന്ന വിശുദ്ധ ഫ്രാൻസിസ് സേവ്യറിന്റെ ജനനം 1506-ൽ സ്പെയിനിലെ നവാറായിലുള്ള സേവ്യർ മാളികയിൽ. ഉന്നത പഠനത്തിന് ഫ്രാൻസിൽ എത്തിയ ഫ്രാൻസിസ് വി. ഇഗ്നേഷ്യസ് ലയോളയുടെ ക്ഷണമനുസരിച്ച് ആത്മീക ജീവിത്തിലേക്കു തിരിഞ്ഞു. 1534-ൽ സന്യാസവ്രതമെടുത്ത് ഈശോ സഭയിലെ ആദ്യ ഏഴുപേരിൽ ഒരാളായി. 1537-ൽ വൈദികനായി. 1541 ഏപ്രിൽ ഏഴിന് ലിസ്ബണിൽ നിന്ന് കപ്പൽ കയറി 1538 മേയ് ആറിന് ഇന്ത്യയിലെത്തി. ഇന്ത്യയിലെ അപ്പസ്തോലിക് ഡെലിഗേറ്റായി മാർപാപ്പാ നിയമനം നൽകിയിരുന്നെങ്കിലും അതു പരസ്യമാക്കാതെ ഒരെളിയ വൈദികനായി അദ്ദേഹം ശുശ്രൂഷ തുടർന്നു. ഇന്ത്യ, മലാക്കാ, ജപ്പാൻ എന്നീ രാജ്യങ്ങളിൽ സുവിശേഷ സാക്ഷ്യം നടത്തി. പകൽ പ്രസംഗം, രാത്രി പ്രാർത്ഥന. അദ്ദേഹം നേരിട്ട് മൂന്നരലക്ഷം പേർക്ക് മാമോദീസാ നൽകിയിട്ടുള്ളതായി ജീവചരിത്രകാരന്മാർ രേഖപ്പെടുത്തുന്നു. വടുകപ്പട വേണാട് ആക്രമിച്ചപ്പോൾ കുരിശുംവഹിച്ചുകൊണ്ട് വിശുദ്ധൻ വടുകപ്പടയെ നേരിട്ടതും അവർ പിൻവാങ്ങിയതും വിശുദ്ധന് 'വലിയ അച്ചൻ' എന്ന് ഉണ്ണി കേരളവർമ്മ രാജാവ് സ്ഥാനപ്പേരു നൽകിയതും തിരുവിതാംകൂർ ചരിത്രത്തിന്റെ ഭാഗം. ചൈനയിൽ സുവിശേഷ പ്രവർത്തനത്തിനുള്ള മാർഗമധ്യേ സാൻസിയൻ ദ്വീപിൽ വച്ച് 1552 ഡിസംബർ രണ്ടാം തീയതി അദ്ദേഹം നിര്യാതനായി. 1927-ൽ പതിനൊന്നാം പീയൂസ് മാർപാപ്പാ അദ്ദേഹത്തെ വേദപ്രചാര മധ്യസ്ഥനായി പ്രഖ്യാപിച്ചു. വിശുദ്ധന്റെ പൂജ്യശരീര ദർശനം സുവിശേഷ പ്രവർത്തനങ്ങൾക്കു തങ്ങളെത്തന്നെ കൂടുതൽ തീക്ഷ്ണതയോടെ സമർപ്പിക്കാൻ വൈദികർക്ക് ഉത്തേജനം നൽകി. പൊതുവണക്കത്തിന് പൂജ്യശരീരം പ്രദർശിപ്പിച്ചിരിക്കുന്ന 'സേ കത്തീഡ്രലി'ന്റെ പരിസരങ്ങളിൽപോലും പരിശുദ്ധിയുടെ പരിമളം അനുഭവപ്പെട്ടു.

വിശുദ്ധ ഫ്രാൻസിസ് സേവ്യറിനോട് മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ഒരു പ്രത്യേക ബന്ധമുണ്ട്. ഇന്നത്തെ മലങ്കര കാത്തലിക് അസോസിയേഷന്റെ ആദ്യകാല രൂപമായി മാർ തെയോഫിലോസ് പിതാവിന്റെ കാലത്ത് തിരുവല്ലായിൽ പ്രവർത്തിച്ചിരുന്ന 'എവിഡൻസ് ഗിൽഡിന്റെ' സ്വർഗീയ മധ്യസ്ഥനായി സ്വീകരിച്ചിരുന്നത് വിശുദ്ധ ഫ്രാൻസ് സേവ്യറിനെയായിരുന്നു. മാരേട്ട് എ. ഫിലിപ്പോസ് ജഡ്ജി ഡയറക്ടറായിരുന്ന എവിഡൻസ് ഗിൽഡ് അല്മായരുടെ പ്രേഷിത സംഘടനയായിരുന്നു.

പ്രാർത്ഥനയോടും പ്രായ്ശ്ചിത്തത്തോടും കൂടി നല്ല ഒരുക്കത്തോടെ വഴിക്കവലകളിലും പള്ളിപരിസരങ്ങളിലും പ്രസംഗയോഗങ്ങളിലും സഭാപഠന ക്ലാസുകളും ചർച്ചകളും നടത്തി അവർ അനേകരെ പുനരൈക്യവഴിയിലേക്ക് ആനയിച്ചിരുന്നു. 'എവിഡൻസ് ഗിൽഡി'ന്റെ അംഗങ്ങൾ എല്ലാ വർഷവും ഡിസംബർ മാസത്തിൽ തിരുവല്ലായിൽ നിന്നും കോട്ടാറിൽ വിശുദ്ധ ഫ്രാൻസിസ് സേവ്യറിന്റെ നാമത്തിലുള്ള കത്തീഡ്രലിലേക്ക് തീർത്ഥാടന പദയാത്ര നടത്തുന്ന പതിവും ഉണ്ടായിരുന്നു. വടുകപ്പടയെ യുദ്ധമുഖത്തുനിന്നു തുരത്തിയ വിശുദ്ധ ഫ്രാൻസിസ് സേവ്യറിന് വേണാടു രാജാവായിരുന്ന ഉണ്ണി കേരള വർമ്മ നല്കിയ സ്ഥലത്താണ് ഈ പള്ളി സ്ഥിതി ചെയ്യുന്നത്. വിശുദ്ധ ഫ്രാൻസിസ് സേവ്യറിന്റെ മരണത്തിന്റെ ഇരുനൂറു വർഷത്തിനുശേഷം

(1772) വിശ്വാസത്തിനുവേണ്ടി രക്തസാക്ഷിയായ ദേവസഹായം പിള്ളയുടെ കബറിടം ഈ കത്തീഡ്രലിലാണ്. (പള്ളിക്ക് സ്ഥലം നൽകിയ രാജാവിന്റെ പിന്മുറക്കാരൻ രാജാവാണ് ദേവസഹായം പിള്ളയെ വധിക്കാൻ കല്പന പുറപ്പെടുവിച്ചതെന്നതൊരു വിരോധാഭാസം). ചരിത്ര പ്രസിദ്ധമായ മലങ്കര പുനരൈക്യം നടന്ന 1930-ലാണ് കോട്ടാർ പള്ളി കത്തീഡ്രലായി ഉയർത്തപ്പെട്ടത്. ദേവസഹായം പിള്ളയെ വിശുദ്ധനായി പ്രഖ്യാപിക്കണമെന്ന് 1936-ൽ മാരേട്ട് എ. ഫിലിപ്പോസ് ജഡ്ജി മാർപാപ്പായ്ക്ക് കത്തെഴുതിയിരുന്നു എന്ന ചരിത്രവും ഇവിടെ സ്മരിക്കുന്നത് ഉചിതം.

### ചോദിച്ചതിലധികം ലഭിച്ച അവസ്ഥ

അഞ്ചാം തീയതി വിശുദ്ധ കുർബാന അർപ്പിച്ചത് വി. ജോസഫ് വാസ് പ്രാർത്ഥനയ്ക്കും ധ്യാനത്തിനും വിശുദ്ധ കുർബാനയ്ക്കും ഉപയോഗിച്ചിരുന്ന അതേ കപ്പേളയിലായിരുന്നു. കാലപ്പഴക്കം കൊണ്ടും അവഗണനകൊണ്ടും നാശോൻമുഖമായിരുന്ന കപ്പേള പഴയരീതിയിൽ ചെങ്കല്ലും സുർക്കി മിശ്രിതവും ഉപയോഗിച്ച് അടുത്തകാലത്താണ് പുനരുദ്ധരിച്ചത്. പ്രഭാതത്തിൽ ഏതാനും തദ്ദേശവാസികളും കുർബാനയ്ക്ക് എത്തിയിരുന്നു. വി. ജോസഫ് വാസ് വിശുദ്ധ കുർബാന അർപ്പിച്ചിരുന്ന അതേ അൾത്താരയിൽ ബാവാ തിരുമേനിയുടെ മഖ്യകാർമികത്വത്തിൽ അർപ്പിച്ച വിശുദ്ധ കുർബാന വലിയ ആത്മിക അനുഭവമായിരുന്നു. ഭാരതത്തിന്റെ ദ്വിതീയ അപ്പസ്തോലനായ വിശുദ്ധ ഫ്രാൻസിസ് സേവ്യറിന്റെ സവിധത്തിൽ തീർത്ഥാടനത്തിനെത്തിയ ഞങ്ങൾക്ക് ശ്രീലങ്കയുടെ അപ്പസ്തോലനായ വിശുദ്ധ ജോസഫ് വാസിന്റെ വിശുദ്ധിയുടെ പരിമളം കൂടി അനുഭവിക്കുവാൻ അവസരം ലഭിച്ചു. കപ്പേളയുടെ റെക്ടർ ഫാ. ആന്റണിയുടെയും വി. ജോസഫ് വാസ് റിന്യൂവൽ സെന്ററിന്റെ ഡയറക്ടർ ഫാ. ഡിസൂസായുടെയും സഹകരണവും ഇടപെടലുകളും സേവനമനസ്ഥിതിയും വിശുദ്ധ ഫ്രാൻസിസ് സേവ്യറിന്റെയും വി. ജോസഫ് വാസിന്റെയും പ്രവർത്തന ശൈലി ഇന്നും ഗോവൻസഭയിൽ നിലനിൽക്കുന്നു എന്നു വെളിവാക്കുന്നതായിരുന്നു.

### ആർച്ച് ബിഷപ്പിന്റെ അരമനയിൽ

ഗോവാ ആർച്ച്ബിഷപ്പിന്റെ അരമന സന്ദർശനം മറ്റൊരു അവിസ്മരണീയ അനുഭവമായിരുന്നു. ഭാരതസഭയുടെ ചരിത്രം പഠിക്കാനാഗ്രഹിക്കുന്നവർ തീർച്ചയായും സന്ദർശിച്ചിരിക്കേണ്ട ഒരു സ്ഥലം. പോർട്ടുഗീസ് സർക്കാർ പണികഴിപ്പിച്ച അരമന. ഗോവായിലെ ആർച്ച് ബിഷപ്പിനും ഗോവയിലെ പോർട്ടുഗീസ് ഗവർണർക്കും ഒരേപോലെയുള്ള രണ്ടു കൊട്ടാരങ്ങളാണ് സർക്കാർ നിർമിച്ചത്. പോർട്ടുഗീസ് നിർമ്മാണ ശൈലിയുടെ ഉത്തമ ഉദാഹരണമാണ് ഈ അരമന. ആർച്ച്ബിഷപ്പിന്റെ ആലോചനാ സമിതി സമ്മേളിക്കുവാനായി പ്രത്യേകം നിർമ്മിച്ചിരിക്കുന്ന 'ഹാൾ ഓഫ് ത്രോൺ'. മെത്രാപ്പോലീത്തായുടെ സിംഹാസനം അവിടെ ക്രമീകരിച്ചിരിക്കുന്നു. ഗോവാ അതിരൂപതയെ നയിച്ചിട്ടുള്ള എല്ലാ അധ്യക്ഷന്മാരുടെയും ചിത്രങ്ങൾ ഭരണക്രമത്തിൽ അവിടെ പ്രദർശിപ്പിച്ചിരിക്കുന്നു. ആർച്ച്ബിഷപ്പിന്റെ സെക്രട്ടറി കാര്യങ്ങൾ വിശദീകരിച്ചു തരുന്നതിനിടയിൽ രാമനാലിൽ ചെറിയാൻ കോർഎപ്പിസ്കോപ്പായിൽ നിന്നും ഒരു ചോദ്യം: "ആർച്ച്ബിഷപ് ഡോം അലക്സിസ് മെനേസിന്റെ ചിത്രം ഇതിൽ ഉണ്ടോ?". അതുവരെ അലംഭാവത്തിൽ ദൃശ്യങ്ങൾ കണ്ടുകൊണ്ടിരുന്നവരുടെ മുഖങ്ങൾ വേഗത്തിൽ ഗൗരവമാകുന്നത് ദൃശ്യമായിരുന്നു. മലങ്കര നസ്രാണി ചരിത്രഗതിയെ വികലമാക്കിയ മെനേസിസ് മെത്രാപ്പോലീത്താ, നസ്രാണികളുടെ ആരാധനാ ശൈലികളും പൈതൃകങ്ങളും ഇല്ലായ്മ ചെയ്ത് നസ്രാണി സഭയെ ലത്തീൻ ഭരണത്തിൽ കൊണ്ടുവരാൻ ശ്രമിച്ച ആർച്ച്ബിഷപ്. 1599-ൽ ഉദയംപേരൂർ സുന്നഹദോസ് വിളിച്ചുകൂട്ടി സുറിയാനി ആരാധനാഗ്രന്ഥങ്ങൾ അഗ്നിക്കിരയാക്കിയ ആർച്ച്ബിഷപ്. ഇതിനെയെല്ലാം തുടർന്ന് 1653-ൽ മട്ടാഞ്ചേരിയിൽ നടന്ന കൂനൻകുരിശു സത്യവും പന്ത്രണ്ടു പട്ടക്കാർ ചേർന്ന് ആലങ്ങാട്ടു വച്ച് മാർതോമ്മാ ഒന്നാമന്റെ 'വാഴിക്കലും' തുടർന്നുണ്ടായ സഭാഭിന്നതകളും മനസിലേക്കു കടന്നുവരുമ്പോൾ എങ്ങനെ ഒരു യഥാർഥ മലങ്കരക്കാരന്റെ മുഖം ഗൗരവമാകാതിരിക്കും? ആർച്ച്ബിഷപ്പിന്റെ സെക്രട്ടറി മെനേസിസ് മെത്രാപ്പോലീത്തായുടെ ചിത്രം ചൂണ്ടിക്കാണിച്ചു. എല്ലാ ക്യാമറാകളും ആ ചിത്രത്തിനു നേരെ കണ്ണുചിമ്മി. തനി പോർട്ടുഗീസ് ശൈലിയിൽ നിർമ്മിച്ച ചാപ്പലായിരുന്നു അടുത്ത ആകർഷണം. പ്രാർത്ഥനയ്ക്കും ധ്യാനത്തിനും ഉതകുന്ന ഉത്തമ പശ്ചാത്തലം. ആർച്ച്ബിഷപ് വിശിഷ്ടാതിഥികളെ സ്വീകരിക്കുന്ന മുറി രാജകൊട്ടാരങ്ങളിലെ ഡർബാർ ഹാളിനു സമാനം. കൊട്ടാരങ്ങളിൽ മാത്രം കാണുന്നതരം കസേരകളും മേശകളും അലമാരകളും.

അതിഥി സൽക്കാര പ്രിയനായ ആർച്ച് ബിഷപ് ഫിലിപ് നേരി തിരുമേനി എല്ലാം വിശദീകരിച്ചുകൊണ്ട് ഞങ്ങളോടൊപ്പം ഉണ്ടായിരുന്നു. തിരുവല്ലാ അതിരൂപതയുടെ സഹായമെത്രാൻ അഭിവന്ദ്യ ഫിലിപ്പോസ് മാർ സ്തേഫാനോസ് പിതാവിന്റെ സഹപാഠിയായ ഫിലിപ്പ് നേരി തിരുമേനി ഒരുക്കിയ ചായസല്ക്കാരവും എല്ലാവരും ആസ്വദിച്ചു.

ഭാരത കത്തോലിക്കാ മെത്രാൻ സംഘത്തിന്റെ ഉപാധ്യക്ഷൻ കൂടിയായ ആർച്ച് ബിഷപ്പിന് മലങ്കര സഭയോടും സഭയുടെ തലവൻ കർദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവായോടുമുള്ള സ്നേഹവും ആദരവും വെളിവാക്കുന്നതായിരുന്നു ഗോവാ അതിമെത്രാസന അരമനയിൽ ലഭിച്ച സ്വീകരണം. ഗോവാ തീർത്ഥാടനം പൂർത്തിയാക്കി

മടങ്ങാൻ സമയത്താണറിയുന്നത് ഞങ്ങളുടെ ഗോവായിലെ താമസത്തിന്റെ ചെലവ് ആർച്ച് ബിഷപ് തിരുമേനിയാണ് വഹിച്ചതെന്ന്. മലങ്കര സഭയോടുള്ള ഗോവാ സഭയുടെ ബന്ധത്തിന്റെ മറ്റൊരു മഹനീയ ഉദാഹരണം.

ആർച്ച് ബിഷപ്പിന്റെ അരമനയോടു ചേർന്നാണ് ഗോവാ മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതി. ഒരു സാധാരണ വീട്. രാജഭരണകാലത്തുനിന്നും ജനാധിപത്യ ഭരണസംവിധാനത്തിലേക്കുള്ള മാറ്റത്തിന്റെ ഒരടയാളം.

**മടക്കയാത്ര**

രാത്രി ഒമ്പതുമണിക്ക് വി. ജോസഫ് വാസ് റിന്യൂവൽ സെന്ററിൽ ഒത്തുചേർന്ന് സെന്റർ ഡയറക്ടറിനും സഹകാരികൾക്കും സഹായികൾക്കും നന്ദി പറഞ്ഞ് 'മഡ്ഗാവ്' റെയിൽവേ സ്റ്റേഷനിലേക്ക് ബസ് യാത്ര തുടങ്ങി. രാത്രി 10.40-ന് 'മഡ്ഗാവ്' സ്റ്റേഷനിൽ നിന്നും 'നേത്രാവതി' എക്സ്പ്രസിൽ ബന്ധിപ്പിച്ച പ്രത്യേക ബോഗിയിൽ മടക്കയാത്ര ആരംഭിച്ചു. വീണ്ടും ട്രെയിൻ ബോഗിയിലൊരു 'കൂടാരവാസം'. രാവിലെ തലശേരി സ്റ്റേഷനിലെത്തിയപ്പോൾ തലശേരി സോഷ്യൽ സർവീസ് സൊസൈറ്റിയുടെ ചുമതലക്കാർ പ്രഭാതഭക്ഷണം ട്രെയിനിലെത്തിച്ചു. ഉച്ചയ്ക്ക് ആലുവയിലെത്തിയപ്പോൾ മൂവാറ്റുപുഴ രൂപതയിലെ സാമൂഹ്യപ്രവർത്തന വിഭാഗമായ 'സമൃദ്ധി'യുടെ ചുമതലക്കാർ ഉച്ചഭക്ഷണവും എത്തിച്ചു. ട്രെയിൻ കായംകുളത്ത് എത്തിയപ്പോൾ മാവേലിക്കര രൂപതയിലെ സാമൂഹ്യപ്രവർത്തന വിഭാഗത്തിന്റെ ചുമതലക്കാർ ലഘു ഭക്ഷണം എത്തിച്ചു നൽകി. വൈകിട്ട് ആറരയോടെ ട്രെയിൻ തിരുവനന്തപുരത്തെത്തി. നാലു നാൾ നീണ്ട ഗോവാ തീർത്ഥാടനം അങ്ങനെ സമാപിച്ചു. യേശുവിന്റെ രൂപാന്തരീകരണം ദർശിച്ച പത്രോസ് പറഞ്ഞതോർമ്മയില്ലേ? "കർത്താവേ, നാം ഇവിടെയിരിക്കുന്നത് നല്ലതാണ്" (മത്താ.17:4). തീർത്ഥാടസംഘം ബാവാ തിരുമേനിയോടു പറഞ്ഞു. ബാവാ തിരുമേനീ, ഇത്തരം കൂട്ടുവാസവും തീർത്ഥയാത്രയും നല്ലതാണ്. ഹൃദയങ്ങൾ തമ്മിൽ കൂടുതൽ അടുക്കാനും അധ്വാനത്തിന്റെ മടുപ്പിൽ നിന്നു വിമുക്തമാകാനും. ഔദ്യോഗികതകളുടെ പിരിമുറുക്കങ്ങളിൽ നിന്ന് സ്വതന്ത്രമാകാനും ഒന്നിച്ചുള്ള യാത്രകൾ ഉപകരിക്കും. അതൊരു തീർത്ഥയാത്രയാണെങ്കിൽ കൂടുതൽ ഉത്തമം. മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ എല്ലാ ഭദ്രാസനാധിപന്മാരും തങ്ങളുടെ സഹശുശ്രൂഷകരായ വൈദികരുമൊത്ത് ഇത്തരം തീർത്ഥാടനങ്ങൾ എല്ലാ വർഷവും വാർഷിക ധ്യാനം നടത്തുന്നത്ര നിഷ്ഠയിൽ നടത്തുന്നത് നന്നായിരിക്കും എന്നു തോന്നിപ്പോയി.

**നടയടയ്ക്കൽ**

ഗോവാ തീർത്ഥാടനം അനുഗ്രഹകരമായി സമാപിച്ചപ്പോൾ അതിന്റെ പിന്നിൽ പ്രവർത്തിച്ചവരെ നന്ദിപൂർവം ഓർക്കുക ഉചിതമാണ്. തന്റെ വൈദികരോടുള്ള ബാവാ തിരുമേനിയുടെ കരുതലും സ്നേഹവുമാണ് ഈ തീർത്ഥാടന യാത്രയുടെ പ്രഭവകേന്ദ്രം. ക്രമീകരണങ്ങളുടെ പൊതുവായ ചുമതല മനക്കരക്കാവിൽ വന്ദ്യ മാത്യു കോർഎപ്പിസ്കോപ്പായിക്കായിരുന്നു. യാത്രാ ക്രമീകരണത്തിന്റെ ചുമതല വലിയവീട്ടിൽ ബഹു. നെൽസൺ അച്ചനും ഭക്ഷണ ക്രമീകരണങ്ങളുടെ ചുമതല മേലൂട്ട് ബഹു. ബോവാസ് അച്ചനും. ഫാ. ജോൺ വിളയിൽ, ഫാ. ബോസ്കോ ചാലറയ്ക്കൽ, ഫാ. സിറിൽ തെങ്ങുതുണ്ടിയിൽ, ഫാ. അനൂപ് തോംസൺ എന്നിവർ ക്രമീകരണങ്ങൾക്കു സഹായികളുമായി ചേർന്നപ്പോൾ തീർത്ഥയാത്ര അതിമനോഹരമായി.






# സദാ ജാഗരൂകരായിരിക്കുവിൻ

മത്താ. 24/45–51

**ഫാ. മാർട്ടിൻ പ്രേമാനന്ദ് ഒ.ഐ.സി.**

ലോകാവസാനത്തെപ്പറ്റിയുള്ള യേശുവിന്റെ പഠിപ്പിക്കലുകളിലെ ഒരു പ്രധാന വിഷയമാണ് ജാഗരൂകത. അവിടുത്തെ വരവ് അപ്രതീക്ഷിതമായി പൊടുന്നനെ സംഭവിക്കുന്നതുകൊണ്ട് ഒരുങ്ങി തയ്യാറായി ഇരിക്കണമെന്ന് അവൻ ഓർമ്മപ്പെടുത്തുന്നു. നോഹയുടെ കാലത്തു സംഭവിച്ച ദുരന്തം യേശു ജനത്തിന്റെ ശ്രദ്ധയിൽ കൊണ്ടുവരുന്നു. ജലപ്രളയത്തെപ്പറ്റിയുള്ള മുന്നറിയിപ്പ് നേരത്തേ തന്നെ ജനത്തിനു നൽകിയിരുന്നതാണ്. എന്നിട്ടും, അവർ ലോകസുഖങ്ങളിൽ വ്യാപരിച്ചു കഴിഞ്ഞു. പെട്ടെന്നുണ്ടായ ജലപ്രളയത്തിൽ നിന്നു രക്ഷപ്പെടാൻ കഴിഞ്ഞത് നോഹിനും അവന്റെ കുടുംബത്തിനും മാത്രം.

ഓരോ വ്യക്തിക്കും ചെയ്യാനായി ദൈവകല്പിതങ്ങളായ ചില നിയോഗങ്ങളുണ്ട്. അത് അയാൾ നിർവ്വഹിച്ചിരിക്കണം. ഒരു ഡോക്ടർ ദീനാനുകമ്പയോടെ ചികിത്സിക്കണം; അധ്യാപകൻ നന്നായി പഠിപ്പിക്കണം; വിദ്യാർത്ഥി ശരിയ്ക്കു പഠിക്കണം. ഉത്തരവാദിത്ത നിർവ്വഹണത്തിലെ വീഴ്ചയെ നാം 'കൃത്യവിലോപം' എന്നു വിളിക്കുന്നു. ദൈവം ഒരു വ്യക്തിയെ ഒരു പ്രത്യേക സ്ഥലത്ത്, പ്രത്യേക ജോലി നിർവ്വഹിക്കുവാനായി ആക്കിയിരിക്കയാണ്. വിശ്വസ്തതാപൂർണ്ണമായ ജോലി നിർവ്വഹണത്തിനു പ്രതിഫലവും കൃത്യവിലോപത്തിനു ശിക്ഷയും ലഭിക്കുന്നു.

നാം ശ്രവിച്ച ബൈബിൾ ഭാഗത്തിലെ ഭൃത്യനിൽ നിന്നു പ്രതീക്ഷിച്ചിരുന്ന കാര്യങ്ങൾ രണ്ടാണ്. 1. അയാൾ ഭക്ഷണം ഒരുക്കണം 2. കൃത്യസമയത്തു തന്നെ ഭക്ഷണം നൽകണം. ആ ജോലി നന്നായി ചെയ്യുന്ന പക്ഷം അയാൾക്കുള്ളതു പ്രമോഷനാണ് വസ്തുക്കളുടെയെല്ലാം മേൽ നോട്ടക്കാരനെന്ന ചുമതല.

നാമെല്ലാവരിൽ നിന്ന് ഈ ഭൃത്യന്റേതിന് സമാനമായ കാര്യമാണ് ദൈവം പ്രതീക്ഷിക്കുന്നത്. ചെയ്യുന്ന ജോലി ചെറുതോ വലുതോ ആകട്ടെ, അത് നൂറുശതമാനം ആത്മാർത്ഥതയോടെ ചെയ്യുക. പ്രതിഫലം ആഗ്രഹിച്ചല്ല കർമ്മങ്ങൾ ചെയ്യേണ്ടതെങ്കിലും, പ്രവൃത്തിയുടെ ഉപോൽപ്പന്നം (By product) എന്ന നിലയിൽ പ്രതിഫലം ലഭിച്ചെന്നിരിക്കും.

പണി ചെയ്യാതിരിക്കാനും ജീവിതം ആസ്വദിക്കാനും പഴുതുകൾ തേടുന്നവരുണ്ട്. യജമാനൻ താമസിച്ചേ വരൂ എന്ന ചിന്ത ഭൃത്യന്റെ അകൃത്യങ്ങൾക്കു വഴിതെളിക്കാവുന്ന കാര്യമാണ്. ഇതു തന്നെയല്ലേ നമുക്കും പലപ്പോഴും സംഭവിക്കാറുള്ളത്? നമ്മുടെ കുഴപ്പങ്ങൾക്ക് നാം എന്തെങ്കിലും സാധൂകരണം കണ്ടെത്തുന്നു. തിന്മ ചെയ്യാൻ നമുക്കു മുന്നിലുള്ള വഴി തുറന്നു കിടക്കുകയാണ്. അതിന്റെ ആകർഷണം വലുതാണുതാനും. പ്രാതികൂല്യങ്ങൾ നമ്മുടെ ആത്മീയ കരുത്തു പ്രകടമാക്കാനുള്ള അവസരങ്ങളാണ്. അതിനെ അതിജീവിക്കുന്നവർ സമ്മാനിതരാവും.

ദൈവം നേരിട്ടല്ല നമുക്കു പ്രത്യക്ഷനാവുക. നാം പ്രതീക്ഷിക്കാത്തവിധത്തിലും, സമയത്തിലും, രൂപത്തിലും അവൻ വരും. അവന്റെ പ്രത്യക്ഷത നമുക്ക് അജ്ഞാതമാകയാൽ ഏതു സമയവും ഒരുങ്ങിയിരിക്കേണ്ടവരാണു നമ്മൾ.

ദൈവം, ധാർമ്മികത, അനുഷ്ഠാനക്രമങ്ങൾ ഇവയെപ്പറ്റിയെല്ലാം നാം രൂപീകരിച്ചിട്ടുള്ള ചില സങ്കല്പങ്ങളുണ്ട്. അവയെല്ലാം ശരിയാവണമെന്നില്ല. നമ്മുടെ രൂപകല്പനകൾക്ക് വിരുദ്ധമായി എന്തെങ്കിലും കണ്ടാൽ അവയെ ഉൾക്കൊള്ളാൻ നമുക്കു പലപ്പോഴും കഴിയാറില്ല. ആത്മീയരായ വ്യക്തികൾ ദൈവം ഏതു സമയത്തോ, ഏതു രൂപത്തിലോ ഏതു വിധേനയോ പ്രത്യക്ഷപ്പെട്ടാലും അതൊക്കെ മനസ്സിലാക്കാനും ഉൾക്കൊള്ളാനും കഴിയുന്നവരാണ്.

ലൗകിക വ്യഗ്രതകളും സ്വാർത്ഥമോഹങ്ങളുമാണ് പലപ്പോഴും നമ്മുടെ തടസ്സങ്ങൾ. സുവിശേഷത്തിലെ ഭൃത്യനെപ്പോലെ "യജമാനൻ വരാൻ ഇനിയും സമയമുണ്ട്" എന്ന ചിന്തയോടെ നമ്മുടെ ഉത്തരവാദിത്തങ്ങൾ മറന്ന് ലോകസുഖങ്ങളിൽ വ്യാപരിക്കാൻ തുടങ്ങുമ്പോൾ നാം തന്നെ നമ്മുടെ ശിക്ഷാവിധി തെരഞ്ഞെടുക്കുകയാണ് ചെയ്യുക.

നമ്മുടെ ചുരുങ്ങിയ ജീവിതം നമുക്ക് അർത്ഥപൂർണ്ണമായി ജീവിക്കാം. ദൈവത്തെ സ്വീകരിക്കാൻ തടസ്സം നിൽക്കുന്ന തെറ്റായ സങ്കല്പങ്ങളെയും സ്വാർത്ഥമോഹങ്ങളെയും നമുക്ക് അകറ്റാം. ചെയ്തുതീർക്കാൻ നമുക്കു ധാരാളം കാര്യങ്ങളുണ്ട്. അവ നാളേയ്ക്കു മാറ്റിവയ്ക്കാതെ വിശ്വസ്തദാസന്റെ മനോഭാവത്തോടെ ചെയ്തു തീർത്തു നിതാന്ത ജാഗ്രതയോടെ വ്യാപരിച്ച് യജമാനന്റെ സമ്മാനം സ്വീകരിക്കാം.





ധ്യാനം

# മഹിമയും എളിമയും സമ്മേളിച്ച മഹാപാഠം

**ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ**

മഹിമയിൽ മുന്തിയ ജനനമായിരുന്നു യേശുവിന്റേത്. മാലാഖമാരുടെ സേവനവും കീർത്തനവും താരോദയവും മറ്റും അതിന്റെ നിദർശനങ്ങളായിരുന്നു. എളിമയിലും ക്രിസ്തു ജനനം അനുപമമായിരുന്നു. കാലിത്തൊഴുത്തിൽ പുൽമെത്തയിൽ ആദ്യശയനം. വീടില്ലാതെയും നാടില്ലാതെയും അലഞ്ഞുതിരിയേണ്ടിവന്ന ബാല്യം. ആട്ടിടയൻ രാജാവായതു കൊണ്ടുണ്ടായ രാജവംശത്തിൽ പിറവി. ആശാരിപ്പണി ചെയ്തുള്ള ജീവിതം. ഇതെല്ലാം യേശുവിൽ സമ്മേളിച്ചപ്പോൾ മനുഷ്യനു ലഭിച്ചത് ഒരു മഹാപാഠം.

യേശുജനനത്തിൽ മഹിമയുടെ വെറും സൂചനകൾ മാത്രമാണുണ്ടായത്. വെടിയും പടക്കവും പൊട്ടിച്ച് വിശിഷ്ഠാതിഥികളെ സ്വീകരിക്കുന്ന മനുഷ്യ പാരമ്പര്യമനുസരിച്ച് മനുഷ്യാവതാരസമയത്ത് എന്തു വലിയ ശബ്ദത്തിൽ എത്ര വെടികൾ പൊട്ടണമായിരുന്നു! സമുദ്രത്തിനടിയിൽ വച്ചും വിവാഹമാഘോഷിക്കുന്ന മനുഷ്യന്റെ ആഘോഷ പാരമ്പര്യമനുസരിച്ച് എവിടെയെല്ലാം എന്തെല്ലാം ചെയ്യണമായിരുന്നു! യേശുജനനം മഹിമയുടേതായിരുന്നെങ്കിലും അതിന് തക്കതായ നിദർശനങ്ങളുണ്ടായില്ല. വെറും സൂചനകൾ മാത്രമാണുണ്ടായത്.

എന്നാൽ എളിമയുടെ കാര്യത്തിൽ അങ്ങനെയല്ലായിരുന്നു. സൂചനകൾക്കപ്പുറമായി കടുത്ത ദാരിദ്ര്യവും, യാതനയും, ആലംബഹീനതയും, യാദൃശ്ചികതയും, ടെറ്റനസ്സ് ഭീതിയും എല്ലാമുണ്ടായിരുന്നു. സ്വർഗ്ഗം ഭൂമിയിലേക്ക് ഇറങ്ങിയതായിരുന്നു ക്രിസ്തുജനനമെന്ന് നാം പറയുന്നു. ഭൂമിയിൽ നിന്നും യേശു മരണശേഷം പാതാളത്തിലേക്കും ഇറങ്ങിയല്ലോ! എളിമയുടെ കാര്യത്തിൽ ഒരു പാതാളമുണ്ടെങ്കിൽ അവിടെയും യേശുസാന്നിദ്ധ്യമുണ്ടായെന്ന് വേണം പറയാൻ.

രാജാക്കന്മാരെയും ജ്ഞാനികളെയും ആട്ടിടയന്മാരെയും ഉണ്ണിയേശു ആകർഷിച്ചു. അവിടെയും മഹിമയും എളിമയും സമ്മേളിച്ചു. വാസ്തവത്തിൽ യേശുവിന്റെ ജീവിതത്തിലുടനീളം ഈ സമ്മിശ്രണം ദൃശ്യമാണ്. അവിടുന്ന് മരിച്ചപ്പോഴും അതുണ്ടായിരുന്നു. യഹൂദരുടെ രാജാവ് എന്ന ലിഖിതത്തിന് താഴെ അർദ്ധനഗ്നനായി ക്രൂശിക്കപ്പെട്ടുള്ള മരണം. ഭൂമി പിളർന്നു; സൂര്യൻ മങ്ങി; തിരശീല കീറി. പക്ഷേ, എന്തുകൊണ്ട് നീയെന്നെ കൈവിട്ടു എന്ന രോദനത്തോടെ യേശു മരിച്ചു. മഹിമയോടെ എളിയവനായി അവിടുന്ന് മരിച്ചു.

യേശു പഠിപ്പിച്ചപ്പോഴും ഈ പ്രത്യേകത ദൃശ്യമായിരുന്നു. ആധികാരികമായ വെളിപ്പെടുത്തലുകൾ. ഞെട്ടിക്കുന്ന പ്രഖ്യാപനങ്ങൾ, പിതാവും താനും ഒന്നാണെന്ന സമർത്ഥനം. പക്ഷേ ഉപമയിലൂടെയും പ്രവൃത്തിയിലൂടെയുമുള്ള ആവിഷ്കാരം. വളരെ എളിയ ദൃഷ്ടാന്തങ്ങൾ. എല്ലാം യേശുശൈലിയിലൂടെ മായാത്ത മുദ്ര പതിഞ്ഞവ.

ഇതിൽ നിന്നെല്ലാം നാം പഠിക്കേണ്ടത് രണ്ട് കാര്യങ്ങൾ. യേശു നമുക്കും മഹിമ നേടിത്തന്നു. നാമിന്ന് ജീവിക്കുന്ന ദൈവത്തിന്റെ മക്കളാണ്. ഇതിൽപ്പരം മറ്റൊരു മഹിമ നമുക്കുണ്ടാകാനാകില്ല. മനുഷ്യന് കരഗതമാക്കാവുന്ന ഒരു പദവിയും ഇതിനേക്കാൾ വലുതല്ല. എന്നാൽ ദൈവപുത്രൻ എന്ന ലിഖിതത്തിന് താഴെ ഒന്നും തികയാത്തവരായി, ഒത്തിരി ആഗ്രഹങ്ങളുമായി, കണ്ണീരിന്റെ താഴ്വരയിൽ പ്രത്യാശയോടെ ലളിതജീവിതം കഴിക്കേണ്ട ദൈവപുത്രരാണ് നാം. അത് നാം മറക്കരുത്. നമ്മുടെ അവശതകളിൽ നാം നിരാശപ്പെടരുത്. നമ്മുടെ മഹിമയിൽ നാം അഹങ്കരിക്കരുത്.



# Recreation Vs Re-Creation

ഫാ. ഗീവർഗ്ഗീസ് വലിയചാങ്ങവീട്ടിൽ



പുതുവർഷത്തിന്റെ ആഘോഷങ്ങൾ നമുക്കു ചുറ്റും വിസ്മയകാഴ്ചകൾ ഒരുക്കുമ്പോൾ പിന്നിട്ട വർഷത്തെ ഓർമ്മകൾ നമ്മിൽ സജീവമാകണം. ഇനിയും തീരാത്ത യാത്ര ജീവിതവീഥിയിൽ അവശേഷിക്കുമ്പോൾ ദിശമാറാതെ വേഗം മുന്നോട്ടുപോകണം. അവ്യക്തമായ കാഴ്ചയും , വികലമായ കാഴ്ചപ്പാടുകളും പരിഹരിക്കപ്പെടണം.

കൃത്യമായ ലക്ഷ്യബോധം ഉണർത്തുന്ന ഉത്സാഹവും അത് നേടുന്നതിനുള്ള കഠിനപ്രയത്നവും പുതുവത്സരത്തിൽ നമ്മിൽ ദീപനാളമായി പ്രകാശിക്കണം. മൂല്യങ്ങളെ മുറുകെ പിടിച്ചു ജീവിക്കണം. മനംമയക്കുന്ന കാഴ്ചയ്ക്ക് മുമ്പിൽ മൂല്യച്യുതിയിൽപെട്ട് സ്വയാവബോധം നഷ്ടപ്പെടുത്തരുത്. പുന:സമർപ്പണത്തിലൂടെ കർത്തവ്യനിർവ്വഹണത്തിൽ സ്ഥായിയായ നിലപാടുകൾ സ്വീകരിക്കേണ്ട അസവരമാണിത്. ഉപഭോഗ സംസ്കാരത്തിന്റെ പ്രത്യയശാസ്ത്രങ്ങളും മൂല്യസംസ്കൃതിയിലും തിരിച്ചറിഞ്ഞ് ആത്മജ്ഞാന പൂരിതാവേശത്തോടെ കർമ്മനിരതരാകണം. അതിന് ഇപ്പോഴത്തെ ജീവിതാവസ്ഥയിൽ നിന്നൊരു പിന്മാറ്റം (Retreat)ആവശ്യമാണ്.

'മലകയറുമീ നമ്മൾ ഒരുവേള
ഒരു കാതമേയുള്ളൂ മുകളിലെത്താൻ'
(പ്രൊഫ.വി.മധുസൂദനൻ നായർ, അഗസ്ത്യഹൃദയം)

## Retreat

മലകയറുന്ന മനുഷ്യൻ എപ്പോഴും ശ്രദ്ധിക്കുന്നത് അവ്യക്തമായ അതിന്റെ അഗ്രമാണ്. ദൃഷ്ടിപഥത്തിനപ്പുറമാണ് ലക്ഷ്യമെങ്കിലും ശ്രദ്ധയോടെ വയ്ക്കുന്ന ഓരോ ചുവടും മലമുകളിലെത്താൻ സഹായിക്കുന്നു. ഇവിടെ ലക്ഷ്യം ഒരുവൻ കാണുന്ന സ്വപ്നത്തിലും മനസ്സിന്റെ തീരുമാനത്തിലുമാണ്. കല്ലും മുള്ളും താണ്ടി ദുർഘടയാത്രയ്ക്കൊടുവിൽ ലക്ഷ്യത്തിലെത്തുന്നു. എവറസ്റ്റ് കീഴടക്കിയ എഡ്മണ്ട് ഹിലാരി പറഞ്ഞപോലെ, "നാം പർവ്വതങ്ങളെയല്ല, നമ്മെ തന്നെയണ് കീഴടക്കുന്നത്". യൗവ്വനത്തിൽ നാം നടത്തുന്ന പിന്മാറ്റങ്ങൾ ഇപ്രകാരം സ്വയം കീഴടക്കാനാണ്.

വാചാമഗോചരവും സങ്കൽപ്പിക്കാനാവാത്തതുമായ ഉന്നതങ്ങളിലേയ്ക്കുയരുവാൻ ആന്തരികശക്തി നമുക്കുണ്ടാകുന്നത് സ്വയാവബോധത്തിൽ ജീവിക്കുമ്പോഴാണ്. ആധുനിക തലമുറയ്ക്ക് ഇത് നഷ്ടമാകുന്നു. തങ്ങൾ ആരാണ്....? കഴിവുകൾ എന്തൊക്കെയാണ്...? കുടുംബത്തോടും സമൂഹത്തോടുമുള്ള ഉത്തരവാദിത്വങ്ങൾ എന്തെല്ലാമാണ്? അസ്ഥിത്വപരമായ ഇത്തരം ചോദ്യങ്ങൾക്കുമുമ്പിൽ യുവജനങ്ങൾ അസ്വസ്ഥരാകുന്നു. ഭൗതികജീവിത വ്യഗ്രതകളും, പാശ്ചാത്യജീവിതരീതികൾ അന്ധമായി അനുകരിക്കുന്നതിലൂടെയും, മാധ്യമ സാക്ഷരതയുടെ അഭാവത്തിലും അമിതസ്വാധീന

ത്താലും ചിന്താശൈലിയിലും ജീവിതവീക്ഷണ ത്തിലും ഉളവായ മാറ്റങ്ങൾ അവരെ എല്ലാറ്റിനോടും നിസംഗതാമനോഭാവം പുലർത്തുന്നവരാക്കി. അമിതസ്വാതന്ത്ര്യാഭിവാഞ്ച പരമ്പരാഗത മൂല്യങ്ങളെ നിഷേധിക്കുവാൻ പ്രേരിപ്പിക്കുന്നു. തൽഫലമായി നവമൂല്യസംസ്കൃതി രൂപമെടുത്തു. ആഡംബരവും, സ്വാർത്ഥതയും, ആർത്തിയും, ലൈംഗികതയും ഉൾപ്പെടുന്ന ഉപഭോഗസംസ്കാര മൂല്യങ്ങൾ കൃത്രിമത്വവും കാപട്യവും വ്യക്തിത്വത്തിന് അലങ്കാരങ്ങളാകുന്നു. ഇവയുടെ സ്വാധീനം യുവതലമുറയിൽ അഞ്ചുതലങ്ങളിൽ സംഭവിക്കുന്നു.

1. പെരുമാറ്റം (Behavioural)
2. ശാരീരികം (Physiological)
3. മനോഭാവം (Attitude)
4. വൈകാരികം (Emotional)
5. ബൗദ്ധികം (Intellectual)

വിശാലമായ ലോകത്തിൽ സ്വയം പരിധി യിൽ നിർണ്ണയിച്ച് അവർ അവരിൽതന്നെ ഒതുങ്ങി ക്കൂടാൻ ഇഷ്ടപ്പെടുന്നു. തന്മൂലം അന്യതാബോധം വർദ്ധിക്കുന്നു. ഇവരെ സമൂഹത്തിൽ നിന്നും കുടുംബത്തിൽ നിന്നും അകന്ന് ഒറ്റപ്പെട്ട് ജീവിക്കുന്നവരാക്കും. ഇത് പിന്മാറ്റമല്ല. ഉപഭോഗ സംസ്കാര മൂല്യങ്ങളുടെ സ്വാധീനമാണിതിനു കാരണം. ആധുനികസാമൂഹ്യസമ്പർക്ക മാധ്യമ ങ്ങളിൽ (ഫെയ്സ് ബുക്ക്, വാട്സ് അപ്പ്, വൈബർ, ഇന്റർനെറ്റ്), യുവത്വത്തിന്റെ ആർജ്ജവത്വവും നന്മകളും വ്യർത്ഥമായി അവർ ഇല്ലാതാക്കുന്നു. ഈ കാലഘട്ടത്തിൽ ഇവരിൽ സജീവമാകേണ്ട ഭാവാത്മകമൂല്യങ്ങളായ ദൈവവിശ്വാസം, ആത്മാർ ത്ഥത,നിസ്വാർത്ഥത, ആദർശജീവിതം, ത്യാഗമനോ ഭാവം, ആത്മധൈര്യം, നീതിബോധം, സത്യ സന്ധത, സന്തോഷപ്രകൃതം, സേവനസന്നദ്ധത, സർഗാത്മകത തുടങ്ങിയവ നിർജ്ജീവമാകുന്നു. വ്യക്തിത്വത്തിന്റെ തനിമ നഷ്ടമാക്കി യാഥാർത്ഥ്യ ബോധമില്ലാത്ത അനുകരണത്തിനും, അനുരൂപ ത്തിനും തയ്യാറാകുന്നു. ഈ ദുരന്താവസ്ഥ യെകുറിച്ച് ബോധ്യം ഉള്ളവരാകാനാണ് ഇന്ന് യുവത്വത്തിന് പിന്മാറ്റം (Retreat) ആവശ്യമാകുന്നത്. അതിനൊടുവിൽ യുവത്വം പുന:സൃഷ്ടിക്കപ്പെടുന്നു.

## Re-Creation

നമ്മുടെ ചിന്തയുടെ മൂല്യമാണ് നമ്മുടെ ജീവിത മൂല്യം നിർണ്ണയിക്കുന്നത്. ശുഭചിന്തകളും ഉത്തമ ജീവിതാദർശങ്ങളും ജീവിതത്തെ മൂല്യവത്താ ക്കുന്നു. വി. ബൈബിൾ ഓർമിപ്പിക്കുന്നു

'മകനെ യൗവ്വനത്തിന്റെ വസന്തം വിടാതെ
സൂക്ഷിക്കുക
അപരിചിതനുവേണ്ടി ശക്തി വ്യയം ചെയ്യരുത്'.
(പ്രഭാഷകൻ 26:19)

പുന:സൃഷ്ടിയിൽ നഷ്ടമായ യൗവനത്തിന്റെ വസന്തം തിരികെ നേടാൻ പരിശ്രമിക്കണം. അതിന് നാം ചെയ്യേണ്ടത് :

1. ഉറവിടങ്ങളിലേക്ക് തിരികെപ്പോകണം:

രൂപരഹിതവും ശൂന്യവുമായ ഭൂമിക്കും
അന്ധകാരവൃതമായ ആഴത്തിനും രൂപമേകിയ
ജലത്തിനുമീതേ ചലിച്ചിരുന്ന ദൈവചൈതന്യം (ഉല്പ്പത്തി 1:2)

ഇതൊരു സൂചനയാണ്. നവസൃഷ്ടി കർമ്മ ത്തിലും സജീവമാകേണ്ട ദൈവചൈതന്യ ത്തെപ്പറ്റിയുള്ള യുവത്വം ദൈവത്തിന് വേണ്ടി ജീവിക്കണം 'The value of youth to the cause of God'. യുവത്വം ദൈവത്തൊടൊത്തു ജീവിക്കണം. ജീവിതാലോചനകൾ ദൈവത്തോടു നടത്തണം. ദൈവത്തോടു മാത്രം സംസാരിക്കുന്ന യുവജന ങ്ങളിലാണ് പുന:സൃഷ്ടി നടക്കുന്നത്. കുടുംബ ത്തിലേക്ക് തിരികെ വരണം (ധൂർത്തപുത്രനെ പോലെ).

2.ജീവചരിത്രം പുന:രചനക്കു വിധേയ മാക്കണം. (Re-write the history of one's life) സഹോ ദരങ്ങൾ അടിമയായി വിറ്റ ചരിത്രത്തെ തിരുത്തി എഴുതിയ ജോസഫ് (ഉല്പ്പത്തി 50:20). ഒന്നിനെയും വെല്ലുവിളിച്ചില്ല. ആർക്കും ദ്രോഹം ചെയ്തുമില്ല. സാഹചര്യങ്ങൾ പ്രതികൂലമായിരുന്നപ്പോഴും ദുർഘടപാതയിലൂടെ സഞ്ചരിച്ചു. യുവത്വം പിന്തുടരേണ്ടതും ജോസഫിന്റെ ജീവിതമാണ്. ഇവിടെ ജോർജ്ജ് ഗെർഷിൻ എന്ന കവിയുടെ വാക്കുകൾ ഓർക്കണം.

'I have God plenty of Nothing
But i have got my Lord'

കർത്താവു കൂടെയുള്ള യുവത്വത്തിന് മാത്രമേ ഇത് സാധിക്കൂ.

3. ലക്ഷ്യം ശ്രേഷ്ഠമാകണം. അതിനായുള്ള പ്രയത്നം ഒരിക്കലും ലഘുവും ഹ്യസ്വവുമാകരുത്. താൽകാലിക ലക്ഷ്യപ്രാപ്തി നിലനിൽക്കുന്ന സന്തോഷം നൽകില്ല. തന്റെ ഗ്രാമത്തിലെ സ്കൂളിന്റെ ശോചനീയാവസ്ഥ പരിഹരിക്കാൻ ഒഴിവു സമയങ്ങളിൽ ഫാർമേഴ്സ് മാർക്കറ്റിൽ വയലിൻ വായിച്ച് ഒന്നരലക്ഷം രൂപ സമ്പാദിച്ചു നൽകിയ അമേരിക്കയിലെ മലയാളിയായ എംഹിർ സുബ്രഹ്മണ്യൻ ലക്ഷ്യം ശ്രേഷ്ഠമായിരുന്നു. അതു നേടാൻ കഠിനമായി ദീർഘനാൾ അദ്ധ്വാനിച്ചു. എല്ലാ മാസവും മെഡിക്കൽ കോളേജ് ആശുപത്രിയിലെ പാവപ്പെട്ട രോഗികൾക്ക് ഇടവകയിലെ വീടുകളിൽ നിന്നും ശേഖരിക്കുന്ന ഭക്ഷണപ്പൊതികൾ (500 നും 800 നും ഇടയ്ക്ക്) നൽകുന്ന ഒരു കൂട്ടം യുവതി -യുവാക്കൾ തങ്ങളുടെ ജീവചരിത്രം നവമായി രചിക്കുകയാണ്.



അഹിംസയിലൂടെ സത്യവും നീതിയും പുലർത്തിയ മഹാത്മാഗാന്ധിയും, പാവപ്പെട്ടവരുടെ അമ്മയായ മദർതേരസായും, അടിമകൾക്ക് സ്വാതന്ത്ര്യം നേടിക്കൊടുത്ത എബ്രഹാംലിങ്കണും മരിച്ചിട്ടും ജീവിക്കുന്നവരാണ്. സമൂഹത്തിനെന്നും വഴികാട്ടികളായവർ പ്രകാശഗോപുരങ്ങളായി ജ്വലിച്ചു നിൽക്കുന്നു. ഇവരെപ്പോലെ ദൈവത്തോടും, മനുഷ്യരോടും പ്രകൃതിയോടും ബന്ധമുള്ള ജീവിതം യുവജനങ്ങൾ നയിക്കണം. സമകാലസമൂഹത്തിൽ പ്രസക്തരാക്കുന്ന വിധത്തിൽ അവർ കർത്തവ്യനിർവ്വഹണം നടത്തണം. അക്ഷയമായ സംഭാവനകങ്ങളിലൂടെ കാലദേശങ്ങൾക്കതീതമായ സ്വാധീനം ചെലുത്തേണ്ട യുവത്വം ഇന്ന് സമൂഹത്തിന് സംഭവിക്കുന്ന തലതിരിഞ്ഞ അന്ത്യത്തെ കുറിച്ചുള്ള സൂചനകളാകുന്നു. ആവർത്തന വിരസത മൂലം പുതുമ നഷ്ട്ടപ്പെട്ട ആദർശങ്ങളും മൂല്യസംഹിതകളും വീണ്ടും നിർവ്വചിക്കുവാൻ ശ്രമിക്കുയാണവർ. അതിന്റെ പരിണിതഫലമാണ് കേരളത്തിൽ ഇപ്പോൾ ആരംഭിച്ചിട്ടുള്ള ചുംബനസമരം. മനുഷ്യന്റെ അടിസ്ഥാന ആവശ്യങ്ങൾക്കുവേണ്ടി സമരം ചെയ്ത മനുഷ്യാവകാശ പ്രവർത്തകരുടെ ചരിത്രത്തിലെ സ്ഥാനം നേടാനുള്ള വ്യർത്ഥമായ ശ്രമത്തിലാണ് ചുംബനസമര പ്രവർത്തകൾ (kiss of Love activists) . വ്യക്തി ബന്ധങ്ങളുടെ പവിത്രതയും സാമൂഹ്യ-സാംസ്കാരിക-മത മൂല്യസംവിധാനങ്ങളുടെ ഭദ്രതയും തകർക്കുന്ന ഇത്തരം പ്രവണതകൽ സമൂഹത്തെ നശിപ്പിക്കും. തിന്മയെ ഇല്ലാതാക്കാൻ മറ്റൊരു തിന്മ ചെയ്യണമെന്ന ശൈലി നമുക്കു പുതുതാണെങ്കിലും പരിഷ്കൃത സമൂഹങ്ങൾ പരീക്ഷിച്ച് ഉപേക്ഷിച്ച ആശയമാണത്.

**ഉപസംഹാരം**

പുതുവർഷം നവമായ ചിന്താധാരയിൽ യുവത്വത്തിന്റെ നന്മകൾ ആവിഷ്കരിച്ച് പുന:സൃഷ്ടിയിൽ പങ്കാളികളാകാൻ തീരുമാനിക്കാം. അങ്ങനെയൊന്നായ് വിണ്ണിൽ കൈവിരൽ തൊടും മണ്ണിൽ നന്മതൻ വാഹകരായി ജീവിതമൊരാഘോഷമാക്കാം. സർവ്വകാലികമായ വളർച്ചയിലൂടെ, സ്വത്വബോധം നഷ്ടമാകുന്ന യുവതലമുറയ്ക്ക് വഴികാട്ടിയും മാതൃകയുമാകാം. ചിന്തിക്കാനേറെയുണ്ട്.......തുടരാം ജീവിതയാത്രയീ പുതുവത്സരത്തിൽ..........




# ഉണ്ണീശോയെ പോലെയാകുവാൻ

**ഫാ. ജോബിൻ കറുകയിൽ**




പ്രത്യാശ പകരുന്ന കാഹളധ്വനിയുടെ അകമ്പടിയോടുകൂടി പുതിയവർഷം നമ്മുടെ മുൻപിൽ മിഴികൾ തുറന്നു. നിറയെ പ്രതീക്ഷകളും സ്വപ്നങ്ങളുമായി പുതിയ തീരുമാനങ്ങളും ആശങ്കകളുമായി പതിയെ നാം നവവർഷപുലരിയിലേയ്ക്ക് കാൽവയ്ക്കുന്നു. ജീവിതമാകുന്ന യാത്രയിൽ ഒരു കാലഘട്ടം കൂടി നാം പിന്നിടുന്നു. നമുക്ക് മുൻപായി യാത്രചെയ്തവരുടെ കാലടികളെ നീരീക്ഷിക്കുവാനും അവരെ അനുകരിക്കുവാനുമുള്ള സവിശേഷമായ ഒരു പ്രത്യേക പ്രവണത ബാല്യകാലത്ത് സാധാരണമാണ്. നന്മയും തിന്മയും വിവേചിച്ചറിഞ്ഞ് ശരിയായത് മാത്രം തെരഞ്ഞെടുക്കുവാനുള്ള പക്വത ആർജ്ജിക്കാത്തതിനാൽ പലപ്പോഴും ഈ കാലയളവിൽ കുഞ്ഞുങ്ങൾ അപകടത്തിൽ ചെന്ന് ചാടാറുണ്ട്. അതിനാൽ ഈ വഴിയാത്രയിൽ അനുയാത്ര ചെയ്യുമ്പോൾ നാം ജാഗ്രത ഉള്ളവർ ആകണം.

സഭയിലും സമൂഹത്തിലും നിരവധി നല്ല വഴിവിളക്കുകൾ നമുക്ക് നൽകപ്പെട്ടിട്ടുണ്ട്. നന്മ നിറഞ്ഞ ജീവിതത്തിനേറെ വലിയ പ്രചോദനങ്ങൾ നല്കുന്നു ഇവരുടെ ജീവിതം നമ്മെ മുന്നോട്ട് നയിക്കുന്ന ഉൾപ്രേരകങ്ങളാണ്. ശൂന്യവൽക്കരണത്തിന്റെയും സമർപ്പണത്തിന്റെയും പ്രതീകമായ പുൽക്കൂട്ടിലെ ദിവ്യശിശുവാണ് യഥാർത്ഥത്തിൽ നമ്മുടെ “റോൾമോഡൽ” ബാലനായ യേശു നമ്മെ പഠിപ്പിക്കുന്ന ചില യാഥാർത്ഥ്യങ്ങൾ ഉണ്ട്.

ദൈവികകാര്യങ്ങൾക്ക് ഒന്നാം സ്ഥാനം കൊടുക്കുന്ന ബാലനായ യേശുവിനെ നമുക്ക് ബൈബിളിൽ കാണാം. മാതാപിതാക്കളും ബന്ധുമിത്രാദികളുമെല്ലാം ജറുസലേം ദൈവാലയത്തിലേക്ക് തീർത്ഥയാത്ര നടത്തി തിരികെ വരുമ്പോൾ അവർക്കൊപ്പം വരാതെ അവിടുന്ന് ദൈവാലയത്തിൽ തുടരുകയാണ്. യേശുവിന് അന്ന് വെറും പന്ത്രണ്ട് വയസ്സ് മാത്രമേ ഉള്ളുവെന്ന് കൂട്ടുകാർ ഓർക്കുമല്ലോ. പെരുന്നാളുകൾക്കും മറ്റുമായി നാം തീർത്ഥയാത്ര നടത്തുമ്പോൾ ബലൂണുകളും കളിപ്പാട്ടങ്ങളും വാങ്ങിക്കൂട്ടുവാനായിരിക്കും ചിലപ്പോഴെങ്കിലും കൂട്ടുകാർ ശ്രമിക്കുന്നത്. എന്നാൽ ബാലനായ യേശുവാകട്ടെ ദൈവീക സാന്നിധ്യത്തിൽ നിന്നും അകന്നുപോകുവാൻ ഇഷ്ടപ്പെടുന്നില്ല.

ബാലനായ യേശു മാതാപിതാക്കൾക്ക് വിധേയനായി ജീവിച്ചു എന്ന് നാം കാണുന്നു. സർവ്വപ്രപഞ്ചത്തിന്റെയും നിയന്താവായ അവിടുന്ന് സാധാരണക്കാരായ മാതാപിതാക്കളെ അനുസരിക്കുകയും അവരുടെ ജോലികൾ അവരെ സഹായിക്കുകയും അവരെ സ്നേഹിക്കുകയും ചെയ്തു.

ദൈവാലയത്തിൽ ആയിരുന്നുകൊണ്ട് ഗുരുക്കൻമാരോട് ചോദ്യങ്ങൾ ചോദിക്കുന്ന ബാലനായ യേശുവിനെയും നാം കാണുന്നുണ്ട്. അറിവ് നേടുന്നത് എത്ര മാത്രം പ്രധാനപ്പെട്ടതാണ് എന്ന് അവിടുന്ന് നമ്മെ ഓർമ്മിപ്പിക്കുന്നു. കൂട്ടുകാർക്ക് പകർന്ന് കിട്ടുന്ന അറിവിന്റെ വലിയ വെളിച്ചം ജീവിതത്തിൽ വളരെ വിലപ്പെട്ടതാണ് എന്ന് ബാലനായ യേശു നമ്മെ പഠിപ്പിക്കുന്നു.

ബാലനായ യേശു ദൈവത്തിന്റെയും മനുഷ്യരുടെയും പ്രീതിയിൽ വളർന്നുവെന്ന് നാം വി. ബൈബിളിൽ വായിക്കുന്നു. ദൈവത്തെ സ്നേഹിച്ച് ദൈവവുമായുള്ള ആത്മാർത്ഥമായ ഹൃദയൈക്യത്തിൽ ജീവിക്കുമ്പോൾ എല്ലാവരെയും സ്നേഹിക്കുവാനുള്ള ഒരു വലിയ ഹൃദയം നമുക്ക് ദാനമായി ലഭിക്കും. ദൈവീകകൃപ ബാലനായ യേശുവിനോടൊപ്പം എപ്പോഴും ഉണ്ടായിരുന്നു. കൗദാശികമായ ജീവിതത്തിലൂടെയാണ് ദൈവീകകൃപയിൽ നിലനില്ക്കുവാൻ നമുക്ക് സാധിക്കുന്നത്.



കുടുംബസദസ്സ്

# ശ്രേഷ്ഠതരം പക്ഷേ ........ ശ്രമകരം

ഡോ. ജിബി ഗീവർഗ്ഗീസ്



മാതൃത്വം മഹനീയവും ശ്രേഷ്ഠതരവുമാണ്. എന്നാൽ അത് ശ്രമകരവുമാണ്. രക്ഷകന്റെ മാതൃത്വമാകുമ്പോൾ അത് ഏറെ ക്ലേശകരവും ആശങ്കാജനകവുമാകും.

തിരുഹിതം ഭവിക്കട്ടെ! ലോകത്തിന് രക്ഷയായ വചനങ്ങൾ! ഈ സമ്മതപത്രം പരി. മറിയാമിൽ നിന്ന് ഗബ്രിയേൽ മാലാഖയ്ക്ക് കിട്ടിയില്ലായിരുന്നുവെങ്കിൽ! തിരുഹിതത്തിന് വിധേയപ്പെടാൻ മറിയം സന്നദ്ധയാകാതിരുന്നുവെങ്കിൽ! ആശങ്കപ്പെട്ടിരുന്നുവെങ്കിൽ! കാലം വഴിമാറിപ്പോയേനെ!

സൃഷ്ടാവ് തന്റെ സൃഷ്ടിയുടെ അടുക്കൽ എത്തി അറിവും സമ്മതവും ചോദിച്ചു വാങ്ങിച്ച്, ഒരു വലിയ രക്ഷയുടെ ദൗത്യം ഏല്പിക്കുന്നു. താൻ സൃഷ്ടിച്ച മനുഷ്യശരീരം തന്റെ പുത്രനു ജന്മമെടുക്കാനായി അനുമതി തേടുന്നു. എത്ര മാന്യത!

ഭൂമിയിൽ ഒരു ജനനവും സ്നേഹം എന്ന വികാരം കൂടാതെ ഉണ്ടാവില്ല. എന്നാൽ ശാരീരിക മാറ്റങ്ങളിലൂടെയല്ലാതെ ആത്മീയവും ആദ്ധ്യാത്മികവുമായ മാറ്റങ്ങളിലൂടെയാണ് പരി. മറിയം മാതൃത്വം ഏറ്റുവാങ്ങിയത്.

അനേകം പ്രവചനങ്ങളിലൂടെ .... തിരുവചനങ്ങളിലൂടെ .... എത്രയോ നാളുകൾക്ക് മുൻപ് മുതലേ ജനനം മുൻകൂട്ടി വിളംബരം ചെയ്ത് ..... ജാതനായ ഏക വ്യക്തി. "കന്യകയുടെ പുത്രനായി ദാവീദിന്റെ വംശത്തിൽ രക്ഷകൻ ജനിക്കും" എന്ന തിരുവെഴുത്ത് അങ്ങനെ നിവൃത്തിയായി.

**പരി. മറിയത്തിന്റെ ജനനം**

പരിശുദ്ധ നാടായ പലസ്തീൻ രാജ്യത്തിലെ ഗലീലയിലുള്ള നസ്രേത്ത് എന്ന ഗ്രാമത്തിലാണ് ഹന്നായും, യുയാക്കീമും ജീവിച്ചിരുന്നത്. വിവാഹം കഴിഞ്ഞ് 20 വർഷം കഴിഞ്ഞിട്ടും ആ ഉത്തമ ദമ്പതികൾക്ക് കുഞ്ഞുങ്ങൾ ഉണ്ടായില്ല. അതിനാൽ അവർ ഇരുവരും അതീവ ദുഃഖിതരായിരുന്നു. ഒരിക്കൽ ദൈവാലയത്തിൽ വച്ച് മക്കളില്ലാത്തതിന്റെ പേരിൽ രണ്ടുപേരും പരിഹാസിതരായി. ഇരുവരും 40 രാവും 40 പകലും ഉപവസിച്ചു പ്രാർത്ഥിച്ചു ലഭിച്ചതാണ് 'മറിയം' എന്ന ഓമനമകളെ! മറിയമിന് മൂന്ന് വയസ്സ് തികഞ്ഞപ്പോൾ നേർച്ച ചെയ്തതു പ്രകാരം ദേവാലയത്തിൽ സമർപ്പിച്ചു. മറിയമിന്റെ ദൈവാലയ ജീവിത കാലഘട്ടത്തിൽ മാതാപിതാക്കൾ ഇഹലോകവാസം വെടിഞ്ഞു.

**കുരിശുവാഹകയായ പരി: അമ്മ**

എല്ലാ അമ്മമാരും കുരിശുവാഹകരാണ്. മാതൃത്വത്തിന്റെ മഹനീയസ്ഥാനം വഹിക്കുമ്പോൾ, മക്കൾക്കുവേണ്ടി, ശരീരത്തിലും ആത്മാവിലും പലപ്പോഴും അമ്മമാർക്ക് പീഢനമുദ്ര ഏറ്റുവാങ്ങേണ്ടതായി വരുന്നു. മറിയത്തിന്റെ കാര്യത്തിൽ തീവ്രവേദനകൾ അനവധിയാണ്. ഗർഭധാരണം, ദൂരയാത്രയ്ക്കിടയിലെ ഗർഭക്ലേശങ്ങൾ, കാലിത്തൊഴുത്തിലെ പ്രസവം, പ്രസവാരിഷ്ടതകളോടു കൂടിയുള്ള ഒളിച്ചോട്ടം, പരദേശവാസം, അങ്ങനയങ്ങനെ ഒരു മനുഷ്യജീവിതത്തിൽ അനുഭവിക്കാവുന്നതിന്റെ പരമാവധി ഭാരങ്ങൾ മാതാവ് ഏറ്റെടുത്തു.

ഇതിലെല്ലാമുപരി തന്റെ മകന്റെ കാര്യം ആ അമ്മയുടെ ഹൃദയത്തെ സദാമുറിപ്പെടുത്തിക്കൊണ്ടിരുന്നു.

**പരി. മറിയത്തിന്റെ സ്വധർമ്മാചരണം**

ഓരോ മനുഷ്യനും അവന്റേതായ സ്വധർമ്മം ചെയ്തു തീർക്കേണ്ടതായുണ്ട്. പരി. മറിയത്തിന്റെ സാമൂഹിക പ്രതിബദ്ധതയും ആത്മനിയന്ത്രണവും വി. ഗ്രന്ഥത്തിൽ പലയിടത്തായി ചൂണ്ടിക്കാണിക്കപ്പെടുന്നുണ്ട്. കാനായിൽ കല്യാണവീട്ടിൽ വീഞ്ഞു തീർന്നപ്പോൾ പരി. മറിയമാണ് അത് ശ്രദ്ധിച്ചത്. തന്റെ വേണ്ടപ്പെട്ടവർക്കുണ്ടാകുന്ന കുറവ് തന്റേത് കൂടിയാണെന്നുള്ള വിശാലചിന്ത. വെറും വിരുന്നുകാരിയോ കാഴ്ചക്കാരിയോ ആയി മാറി നില്ക്കാൻ മറിയത്തിനാകുമായിരുന്നില്ല. "അവൻ പറയുന്നത് അനുസരിപ്പിൻ'' എന്നു പറഞ്ഞുകൊണ്ടുള്ള ഉചിതമായ വിടവാങ്ങൽ ആ വ്യക്തിത്വത്തിന്റെ മഹത്വം വർദ്ധിപ്പിക്കുന്നു.

പുത്രന്റെ മേൽ തനിക്കുള്ള സവിശേഷമായ സ്വാധീനശക്തി മറിയം നന്നായി ഉപയോഗിക്കുന്നു. പരി. മറിയത്തിന്റെ സ്വഭാവവിശിഷ്ടതകൾ ദർശിക്കുന്നത് എല്ലാ അമ്മമാർക്കും പ്രചോദനകരമാണ്.

**സകലരുടേയും അമ്മ**

സ്നേഹമാതാവായ മറിയമിൽ നിന്നും ഈശോ വേദനയോടെ കൈവിട്ടുപോകുന്ന വേള ..... താൻ ഓമനിച്ചു വളർത്തിയ; നന്മ മാത്രമുള്ള തന്റെ മകനെ, തന്റെ മുൻപിലിട്ട് അതിക്രൂരമായി പീഢിപ്പിക്കുമ്പോൾ, മരണഗർത്തത്തിലേക്ക് വലിച്ചെറിയപ്പെടുമ്പോൾ ഉള്ളിൽ അണപൊട്ടുന്ന വേദനകടിച്ചമർത്തി ഇത്രയധികം ആത്മനിയന്ത്രണം പാലിക്കുവാൻ മറ്റേതൊരു സ്ത്രീയ്ക്കാവും?

കുരിശിൽ കിടക്കവെ ഈശോ ..... സകല പാപികളുടേയും ആശ്രയമാക്കി, ലോകജനതയുടെ അമ്മയാക്കി മറിയത്തിനെ ലോകമാതാവായി ഉയർത്തുന്നു.

**പരിശുദ്ധ അമ്മയുടെ സംഘടനാ വൈഭവം**

ഈശോയുടെ കുരിശു മരണത്തോടെ ചിന്നിച്ചിതറിയ ശ്ലീഹന്മാരെ ഒന്നിച്ചുകൂട്ടി സെഹിയോൻ മാളികയിൽ ഉപവസിച്ചു പ്രാർത്ഥിക്കുവാൻ അമ്മയുടെ നേതൃത്വമുണ്ടായിരുന്നു. പെന്തക്കോസ്തി ദിവസം പരിശുദ്ധാത്മാവാസം ലഭിച്ച ശ്ലീഹന്മാർക്ക് വേണ്ട മാർഗ്ഗദർശനം നൽകിയതും മാതാവാണ്. സെഹിയോൻ മാളിക ആദ്യ ക്രിസ്തീയ ദേവാലയമായി പരി. മാതാവിന്റെ നാമത്തിൽ ശ്ലീഹന്മാർ പ്രതിഷ്ഠിച്ചത് അമ്മയോടുള്ള ആദരവും അംഗീകാരവും മഹത്വീകരിക്കുന്നതിന് വേണ്ടിയായിരുന്നു.

മാലാഖമാരുടെ സ്തുതിഗീതങ്ങളോടെ പരി. മാതാവ് ദേശമൊക്കെയും സുഗന്ധം വീശിക്കൊണ്ട് മേഘങ്ങളിൽ വഹിക്കപ്പെട്ട് സ്വർഗ്ഗാരോപണം ചെയ്തത് ആ മഹത്വത്തിന്റെ മഹനീയമായ പൂർത്തീകരണമായിരുന്നു. ഈശോയുടെ സ്ലീബായെപ്രതി മധ്യസ്ഥത വഹിച്ചുകൊണ്ടും ഭക്തരിൽ നിരന്തര കൃപയും അനുഗ്രഹങ്ങളും വർഷിച്ചുകൊണ്ടും ദൈവമാതാവ് ലോകൈക മാതാവായി എന്നാളും വാണിരുന്നു. പരി. അമ്മേ, തമ്പുരാന്റെ അമ്മേ: ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമേ! നിർത്തീടരുതേ പരിശുദ്ധേ ഞങ്ങൾക്കായുള്ളർത്ഥനകൾ .......................

## Congratulations



തിരുവനന്തപുരം മേജർ അതിഭദ്രാസന കുടുംബ പ്രേഷിത കാര്യാലയ ഡയറക്ടറായ **റവ. ഫാ. ജോസഫ് വെൺമാനത്ത്** അഭിഭാഷകനായി എൻറോൾ ചെയ്തു. 2014 നവംബർ മാസം 16-ാം തീയതി ഞായറാഴ്ച കേരള ബാർ കൗൺസിലിന്റെ ആഭിമുഖ്യത്തിൽ എറണാകുളം മഹാരാജാസ് കോളേജ് ആഡിറ്റോറിയത്തിൽ വച്ച് നടന്ന ചടങ്ങിലാണ് ബഹുമാനപ്പെട്ട അച്ചൻ എൻറോൾ ചെയ്തത്. അച്ചനോടൊപ്പം മറ്റ് 158 പേരും അഭിഭാഷകരായി എൻറോൾ ചെയ്തു. വണ്ടന്നൂർ, പെരുമ്പഴുതൂർ, എരുത്താവൂർ, വെള്ളൂർക്കോണം ഇടവകകളുടെ വികാരിയായിരിക്കുന്ന ബഹു. അച്ചൻ 6-ാം റാങ്കോടെയാണ് എൽ.എൽ.ബി. പാസ്സായത്. ബാംഗ്ലൂർ ധർമ്മാരാം കോളേജിൽ നിന്നും കാനൻ നിയമത്തിൽ ഒന്നാം റാങ്കോടെ Licentiate ഉം നേടിയിട്ടുണ്ട്.

---



തിരുവനന്തപുരം മേജർ അതിഭദ്രാസനാംഗമായ **റവ. ഫാ. മാത്യു കല്ലുവിളയത്തിൽ** കേരള യൂണിവേഴ്സിറ്റിയിൽ എം.എ. പബ്ലിക് അഡ്മിനിസ്ട്രേഷൻ പരീക്ഷയിൽ രണ്ടാം റാങ്ക് നേടി. ബഹുമാനപ്പെട്ട അച്ചൻ, പത്തനാപുരം, ഇടത്തറ, പുന്നല ഇടവകകളുടെ വികാരിയായി ഇപ്പോൾ ശുശ്രൂഷ ചെയ്യുന്നു.

---



എം.പി.എ (കർണ്ണാടക സംഗീതം വോക്കൽ) കേരള സർവ്വകലാശാലയിൽ നിന്നും ഒന്നാം റാങ്ക് നേടിയ **സിസ്റ്റർ ജൂലി തെരേസ്.** ഇഗ്നോ യൂണിവേഴ്സിറ്റിയിൽ നിന്നും ഇതേ കാലയളവിൽ എംകോമിൽ 72% മാർക്ക് നേടി വിജയിച്ചിരുന്നു. പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ഇടവകാംഗവും, അങ്കമാലി കേന്ദ്രമായുള്ള നസ്രത്ത് സന്യാസിനി സമൂഹത്തിലെ അംഗവും, ശ്രീകാര്യം ഗാന്ധിപുരത്ത് ജോസ് വേളൂരിന്റെയും അന്നമ്മയുടെയും മകളുമാണ്

## സുവിശേഷത്തിന്റെ
## ആനന്ദം പകരാം...
## സഭയുടെ
## ശുശ്രൂഷകളിൽ
## പങ്കാളികളാകാം...







**വായിക്കുക  വരിക്കാരാകുക  പ്രചരിപ്പിക്കുക**

# ക്രൈസ്തവ കാഹളം

മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ
പ്രഥമ പ്രസിദ്ധീകരണം.

---

**ഏറെ പുതുമകളോടെ,**
**പുതിയ പംക്തികളോടെ**
**കെട്ടിലും മട്ടിലും ആകർഷകമായി**
**എല്ലാ കുടുംബങ്ങളിലേക്കും.**